

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

# MALANKARA ORTHODOX SYRIAN CHURCH




Vol. 05 No. 40 THE ONLINE OFFICIAL NEWS BULLETTIN 2022 October 01

## SEASON OF CROSS സ്ലീബാകാലം ܥܕܢܐ ܕܨܠܝܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 2 ♪3 3rd Sunday after the Feast of Holy Cross; 136th Mem. of Karottuveettil Shemavon Mar Dionysius ✠ (Kadungamangalam) | 3 ♪7 337th Comme. of St. Yeldo Mar Baselios (Kothamangalam Cheriyapally) | 4 ♪3 | 5 ♪7 | 6 ♪3 | 7 ♪7 Comme. of Martyrs St. Sargis & St. Bakos | 8 ♪3 |



അമേരിക്കൻ സന്ദർശനം നടത്തുന്ന പരിശുദ്ധ കാതോലിക്കാ ബാവാ സഹോദരീ സഭാ പിതാക്കന്മാരുമായി കൂടിക്കാഴ്ച നടത്തി. സഖറിയാ മാർ നിക്കോളോവാസും പരിശുദ്ധ ബാവായ്ക്ക് ഒപ്പം ഉണ്ടായിരുന്നു.



ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് ഓസ്ട്രേലിയയിലെ ന്യൂ സൗത്ത് വെയിൽസ് സെൻട്രൽ കോസ്റ്റിൽ സ്ഥിതിചെയ്യുന്ന സെന്റ് മേരീസ് ഇന്ത്യൻ ഓർത്തഡോക്സ് കോൺഗ്രിഗേഷൻ സന്ദർശിക്കുകയും വിശുദ്ധ കുർബ്ബാന അർപ്പിക്കുകയും ചെയ്തു.



**On Sunday, September 25th, the Northeast American Diocese, hosted a grand reception to honor His Holiness Moran Mar Baselios Marthoma Mathews III, on his first Apostolic Visit to US. A reception in honor of His Holiness was hosted by the Diocese at Saint Thomas Orthodox Church, in Levittown, New York. Both religious and civil leaders joined the Diocese to felicitate His Holiness, including Metropolitan Dr. Youhanon Mar Demetrios of Delhi Diocese, His Grace, the Right Reverend Johncy Itty, Bishop of the Episcopal Church, New York State Senator, Kevin Thomas, and the Deputy Consul General of India, Dr. Varun Jeph.**



ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ 84-ാമത് രാജ്യാന്തര സമ്മേളനത്തിന് മുന്നോടിയായി ദീപശിഖ പ്രയാണവും പതാക ഘോഷയാത്രയും നടന്നു. പ്രസിഡണ്ട് ഡോ. ഗീവർഗീസ് മാർ യൂലിയോസ് നേതൃത്വം നൽകി.

ലേഖനം

# മനുഷ്യനിൽ വസിക്കുന്ന പരിശുദ്ധാത്മാവ്



## പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ത്യതീയൻ

അഞ്ചാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന പ്രസിദ്ധ വേദശാസ്ത്രജ്ഞനായിരുന്ന മാബൂഗിലെ വി. പീലക്സീനോസിന്റെ ആത്മികപ്രബോധനങ്ങൾ സുപ്രസിദ്ധമാണ്. ഏഴു യാമങ്ങളിലേക്കുള്ള അദ്ദേഹത്തിന്റെ രഹസ്യ പ്രാർത്ഥനകൾ ആരെയും ഹഠാദാകർഷിക്കുന്നു. അദ്ദേഹത്തിന്റെ ആത്മീകപ്രബോധനങ്ങളിൽ പ്രാധാന്യം അർഹിക്കുന്ന ഒന്നാണ് മനുഷ്യനിൽ വസിക്കുന്ന പരിശുദ്ധാത്മാവിനെക്കുറിച്ചുള്ള വിശകലനം.

ഒരു തികഞ്ഞ സന്യാസിയെന്ന അനുഭവപരിചയത്തിൽ നിന്നും അടർത്തിയെടുത്ത വാക്കുകളാണ് അവയെന്നതിൽ സംശയമില്ല. ഒരു പണ്ഡിതനായ വേദശാസ്ത്രജ്ഞനെന്ന രീതിയിൽ വേദശാസ്ത്രസത്യങ്ങളെ ലളിതമായ രീതിയിൽ വിശദമാക്കുവാനുള്ള അദ്ദേഹത്തിന്റെ കഴിവ് അനിതരസാധാരണമാണ്.

അദ്ദേഹത്തിന്റെ ചിന്താധാരയോടു ബന്ധപ്പെട്ടുനിന്നുകൊണ്ട് ഏതാനും ചില കാര്യങ്ങൾ വിശദമാക്കുകയാണ്.

**1. മനുഷ്യഘടന**

ജീവശാസ്ത്രപരമായ ഘടനയല്ല ഇവിടെ പ്രതിപാദിക്കുന്നത്. മനുഷ്യവംശശാസ്ത്രത്തിന്റെ അടിസ്ഥാനത്തിൽ നിന്നുകൊണ്ട് ഒരു വേദശാസ്ത്രവിശകലനമാണ് ഇവിടുത്തെ വിവക്ഷ. ശരീരബദ്ധമായ മനുഷ്യജീവന്റെ അപഗ്രഥനത്തിനു മാത്രമേ ജന്തുശാസ്ത്രത്തിൽ സ്ഥാനമുള്ളു. മനശ്ശാസ്ത്രമാണെങ്കിൽ മനസ്സ് എന്ന ഒരു പ്രതിഭാസത്തെ ശരീരത്തിനിതരമായി സങ്കല്പിച്ചുകൊണ്ട് ചില നിഗമനങ്ങളിലൂടെ കയറിയിറങ്ങി പലതും സാധിച്ചെടുക്കുന്നുവെന്ന് അഭിമാനിക്കുന്നു. എന്നാൽ ഇവയിൽ നിന്നെല്ലാം വ്യത്യസ്തമായി ക്രിസ്തീയവേദശാസ്ത്രത്തിനു മനുഷ്യഘടനയെക്കുറിച്ച് സാരമായ ചില സത്യങ്ങൾ വ്യക്തമാക്കുവാനുണ്ട്.



മനുഷ്യൻ ശരീരവും ആത്മാവും ചേർന്ന ഒരു വ്യക്തിയാണ്. മനുഷ്യനിലെ ഘടകങ്ങളായി ദേഹം, ദേഹി, ആത്മാവ് എന്നിവയെ മനുഷ്യസൃഷ്ടിയിൽ തന്നെ മനസ്സിലാക്കാവുന്നതാണ് (ഉല്പത്തി പുസ്തകം 2.7). എന്നാൽ ശരീരമെന്നത് വസ്തുമയവും, ദേഹിയും ആത്മാവും അശരീരവും ആയതിനാൽ വേദപുസ്തകത്തിൽ മിക്ക സ്ഥലത്തും മനുഷ്യനിലെ മൂന്നു ഘടകങ്ങളെ വ്യക്തമാക്കാതെ ശാരീരികം - അശാരീരികം എന്ന പൊതു അടിസ്ഥാനത്തിൽ മനുഷ്യൻ ശരീരവും ആത്മാവും ഉള്ള വ്യക്തിയെന്നു ചിത്രീകരിച്ചിരിക്കുന്നു. പുതിയനിയമത്തിൽ 1 തെസ്സ. 5:23 ലും എബ്രാ. 4:12 ലും ആണ് ദേഹം, ദേഹി, ആത്മാവെന്ന മനുഷ്യനിലെ മൂന്നു ഘടകങ്ങളെ എടുത്തു പറയുന്നത്. അലക്സന്ത്ര്യാ - ഗ്രീക്കു പാരമ്പര്യങ്ങളിൽ വന്നിട്ടുള്ള സഭാപിതാക്കന്മാരെല്ലാവരും തന്നെ ഈ ത്രിത്വഘടകത്തെ പിന്താങ്ങുന്നവരാണ്. പാശ്ചാത്യക്രൈസ്തവ ചിന്തയിൽ ദ്വിത്വഘടകവീക്ഷണമാണ് മുന്നിട്ടു നിൽക്കുന്നത്.

ശരീരബദ്ധമായ മനുഷ്യനിലെ ദൈവാത്മാവ് മനുഷ്യനിലെ ദൈവസ്വരൂപമാണെന്ന് (image of God) പാശ്ചാത്യ ക്രൈസ്തവചിന്തകരിൽ ഒരു കൂട്ടർ പറയുമ്പോൾ ദൈവസ്വരൂപം എന്നത് ശരീരവും ജീവശ്വാസവും ഉള്ള മനുഷ്യനിലെ ദൈവകൃപയിലൂടെയുള്ള സംസർഗ ചൈതന്യമാണെന്ന് മറ്റൊരു കൂട്ടർ വാദിക്കുന്നു. ആദ്യമനുഷ്യനായ ആദാം പാപം ചെയ്തപ്പോൾ ഈ ദൈവാത്മാവെന്ന ചൈതന്യമായ ദൈവസ്വരൂപം അവനു നഷ്ടപ്പെട്ടു. അവൻ കേവലം ഒരു ജീവനുള്ള മാംസപിണ്ഡമായി മാറിയെന്നു പറയുവാൻ ഇവർക്ക് ഇരുകൂട്ടർക്കും പ്രയാസമില്ല.

എന്നാൽ പൗരസ്ത്യചിന്തയിൽ മനുഷ്യന്റെ ശരീരവും ദേഹിയും (പ്രാണൻ) ആത്മാവും എന്നു മൂന്നായിട്ടോ, ശരീരവും ആത്മാവും (ദേഹിയെയും ആത്മാവിനെയും ഉൾപ്പെടുത്തിക്കൊണ്ട്) എന്നു രണ്ടായിട്ടോ പറയുമ്പോഴും മനുഷ്യനിലെ ദൈവസ്വരൂപം എന്നത് ഇതിൽ ഏതെങ്കിലും ഒന്നാണെന്ന് താദാത്മ്യപ്പെടുത്താറില്ല. ദൈവസാദൃശ്യം ദൈവദത്തമായ ദൈവസ്വഭാവത്തിന്റെ ഒരു പ്രതിമയായി (stamp) മനുഷ്യന്റെ ശരീരത്തെയും ദേഹിയെയും ആത്മാവിനെയും ഉൾക്കൊണ്ടുകൊണ്ട് മനുഷ്യനെന്ന സമ്പൂർണ്ണ വ്യക്തിയിൽ നിലകൊള്ളുന്നുവെന്ന് അവർ പറയുന്നു. ദേഹിയെന്നത് മനുഷ്യനിലെ പ്രാണൻ അഥവാ ജീവഘടകം എന്നും ആത്മാവെന്നത് ദൈവശ്വാസം മനുഷ്യന്റെ സൃഷ്ടിയിൽ ദൈവം ഊതിക്കൊടുത്തതെന്നും പൗരസ്ത്യർ വ്യക്തമാക്കുന്നു. ആയതിനാൽ ആദ്യമനുഷ്യനായ ആദാം പാപം ചെയ്തപ്പോൾ അവന് ദൈവവുമായുള്ള സംസർഗ്ഗം നഷ്ടപ്പെട്ടതിനാൽ അവനിലെ ദൈവസ്വരൂപത്തിന്റെ തേജസ്സ് മങ്ങിയെന്നോ മറയ്ക്കപ്പെട്ടുവെന്നോ മാത്രമേ പൗരസ്ത്യർ പറയൂ. ദൈവസ്വരൂപം നഷ്ടപ്പെട്ടുപോയി എന്നു പൗരസ്ത്യർ പറയാറില്ല.

**2. മനുഷ്യനും പരിശുദ്ധാത്മാവും**

മനുഷ്യന് ദൈവം സൗജന്യകൃപയിൽ നൽകുന്ന ദാനമാണു പരിശുദ്ധാ

ത്മാവ്. ഇതു പഴയനിയമകാലത്തു പ്രവാചകന്മാരിലും ന്യായാധിപന്മാരിലും രാജാക്കന്മാരിലും യഹോവയുടെ മറ്റ് അഭിഷിക്തന്മാരിലും ദൈവം നൽകിയിരുന്നു. എന്നാൽ പൊതുവായി യിസ്രായേൽ ജനങ്ങൾക്കെല്ലാവർക്കും ലഭിച്ചിരുന്ന ഒന്നല്ല പരിശുദ്ധാത്മാവ്. അഥവാ പുതിയനിയമ മാമോദീസായുടെ പഴയനിയമ മുൻകുറിയായ പരിഛേദനയിൽ പരിശുദ്ധാത്മദാനം ഇല്ലായിരുന്നുവെന്നു ചുരുക്കം. "നിന്റെ പരിശുദ്ധാത്മാവിനെ എന്നിൽ നിന്നെടുക്കരുതേ" എന്നു ദാവീദു 51-ാം സങ്കീർത്തനത്തിൽ പാടുന്നത് രാജാവ് എന്ന അഭിഷേകത്തിലൂടെ തനിക്കു ലഭിച്ച ആ പരിശുദ്ധാത്മദാനത്തെപ്പറ്റിയാണ്. യഹോവയ്ക്കെതിരായുള്ള അനുസരണക്കേടു മുഖാന്തിരം ദൈവാത്മാവിനെ ശൗൽ രാജാവിൽ നിന്നും ദൈവം എടുത്തുകളഞ്ഞതുപോലെ (1 ശമു. 16.14) തന്റെ പാപത്തിന്റെ ഫലമായി പരിശുദ്ധാത്മാവിനെ തന്നിൽനിന്നും എടുക്കരുതേയെന്നാണ് ദാവീദ് അപേക്ഷിക്കുന്നത്.

എന്നാൽ ക്രിസ്തുവിന്റെ രാജകീയ - പുരോഹിത-പ്രവാചക അഭിഷേകം വി. മാമ്മോദീസായിലെ മൂറോൻ അഭിഷേകത്തിലൂടെ നേടുന്ന ക്രിസ്ത്യാനികളെല്ലാവരിലും ഈ പരിശുദ്ധാത്മാവിനെ സൗജന്യമായി താൻ നൽകുന്നു. യോർദ്ദാൻ നദിയിൽ തന്റെ മേൽ ഇറങ്ങിയ പരിശുദ്ധാത്മാവിനെ, ഉയിർത്തെഴുന്നേല്പിനു ശേഷം തന്റെ ശ്ലീഹന്മാരിൽ ഊതിക്കൊടുത്തതായ ആ പരിശുദ്ധാത്മാവിനെ, പെന്തിക്കോസ്തി ദിവസം അപ്പൊസ്തലന്മാരുടെമേൽ ഇറങ്ങി ആവസിച്ചവനായ പരിശുദ്ധാത്മാവിനെയാണ് ക്രിസ്ത്യാനികളായ നമുക്കു വി. മാമോദീസായിലെ വി. മൂറോൻ അഭിഷേകം വഴി യേശുക്രിസ്തു നൽകുന്നത്. ഈ അഭിഷേകം പ. സഭയിൽ അപ്പൊസ്തലന്മാർക്കു ശേഷം അവരുടെ കൈവെപ്പിനാൽ പൗരോഹിത്യശുശ്രൂഷ എന്ന പ്രത്യേക ദാനത്തിനായി വിളിച്ചു വേർതിരിക്കപ്പെട്ട സഭയിലെ അഭിഷിക്തന്മാർ മുഖാന്തിരമായി തുടർന്നു സഭാംഗങ്ങൾക്കു നൽകപ്പെടുന്നു.

മാമോദീസായോടൊപ്പം പരിശുദ്ധാത്മാവെന്ന അഭിഷേകം അപ്പൊസ്തലന്മാർ മുഖാന്തിരമാണ് സഭയിൽ തുടർന്നുപോരുന്നത് എന്നത് വി. പത്രോസ് ശമര്യയിലും (അപ്പൊ. പ്ര. 8:17) വി. പൗലോസ് കൊരിന്തിലും (അപ്പൊ. പ്ര. 19:6) നടത്തിയ കൈവയ്പുകളിലൂടെ നമുക്കു വ്യക്തമാകുന്നു. ശമര്യരും കൊരിന്ത്യരും സ്നാനമേറ്റിരുന്നുവെങ്കിലും വി. പത്രോസിൽ നിന്നും വി. പൗലൊസിൽനിന്നും യഥാക്രമം പരിശുദ്ധാത്മാവെന്ന അഭിഷേകം കൈവെയ്പിലൂടെ പ്രാപിക്കുന്നതായി നാം കാണുന്നു. ഈ പ്രത്യേക കൈവയ്പിന്റെ (അപ്പൊസ്തോലിക) പ്രതീകമായി (symbol) അപ്പൊസ്തോല സ്ഥാനികളായ എപ്പിസ്കോപ്പമാരാൽ കൂദാശ ചെയ്യപ്പെട്ട മൂറോൻ വി. മാമോദീസാ സമയത്തു നാം പ്രാപിക്കുന്നു. ഇപ്രകാരം വി. മാമോദീസായിൽ നമുക്കു ലഭിക്കുന്ന പരിശുദ്ധാത്മാവാസം നമ്മിൽ മാറാത്ത മുദ്രയായി, ചൈതന്യമായി നിലനിൽക്കുന്നു. "നിങ്ങൾ (പരിശുദ്ധാത്മാവിന്റെ) ദൈവത്തിന്റെ മന്ദിരമെന്നും ദൈവത്തിന്റെ ആത്മാവ് നിങ്ങളിൽ വസിക്കുന്നുവെന്നും നിങ്ങൾ അറിയുന്നില്ലയോ? ദൈവത്തിന്റെ മന്ദിരം നശിപ്പിക്കുന്നവനെ ദൈവം നശിപ്പിക്കും" (1 കൊരി. 3:16; 6:19). പരിശുദ്ധാത്മാവ് വി. മാമോദീസാ മുഖാന്തിരം നമ്മിൽ വസിക്കുന്നതിനെക്കുറിച്ചാണ് പ. പൗലൂസ് ശ്ലീഹാ ഇവിടെ പരാമർശിക്കുന്നത്.

മനുഷ്യനിലെ പരിശുദ്ധാത്മസാന്നിദ്ധ്യം എപ്രകാരം മനസ്സിലാക്കാം? പ്രഥമവും പ്രധാനവുമായ സംഗതി പരിശുദ്ധാത്മാവു നമ്മെ ക്രിസ്തുവുമായുള്ള സംസർഗ്ഗത്തിൽ നിലനിർത്തുന്നുവെന്നതാണ്. ക്രിസ്തുവിനോടു ചേരുവാൻ സ്നാനമേറ്റിരിക്കുന്നതായ നമ്മെ ക്രിസ്തുവുമായുള്ള ബന്ധത്തിൽ അഥവാ ദൈവപുത്രൻ എന്നുള്ള അവസ്ഥയിൽ നിലനിർത്തുകയെന്നുള്ളതാണ് പരിശുദ്ധാത്മാവിന്റെ പ്രവർത്തനം. ക്രിസ്തുവുമായുള്ള സുദൃഢബന്ധത്തിൽ നമ്മെ പ്രാപ്തരാക്കുന്ന മുഖാന്തിരങ്ങളായ പ്രാർത്ഥന, ഉപവാസം, നോമ്പ്, വേദപുസ്തകവായന, ആരാധനകൾ ഇവയെല്ലാം നമ്മിൽ ഉണ്ടാകുമ്പോൾ പരിശുദ്ധാത്മാവിന്റെ നമ്മിലുള്ള സാന്നിദ്ധ്യത്തിന്റെ പ്രത്യക്ഷ പ്രകടനങ്ങളാണെന്നു മനസ്സിലാക്കാം.

ക്രിസ്തുവുമായുള്ള സംസർഗ്ഗത്തിൽ നമ്മെനിർത്തുന്ന മറ്റൊരു സംഗതി മറ്റു മനുഷ്യരുമായുള്ള നമ്മുടെ സ്നേഹജീവിതമാണ്. കേവലം മാനുഷിക ബന്ധങ്ങളായ പിതൃപുത്ര-ഭാര്യാ ഭർത്തൃ, സഹോദര- മിത്ര-ബന്ധങ്ങൾക്കതീതമായി എല്ലാ മനുഷ്യരേയും ദൈവമക്കൾ എന്നും ദൈവസാദൃശ്യം നമ്മെപ്പോലെ ഉൾക്കൊള്ളുന്ന സമസൃഷ്ടങ്ങൾ എന്ന നിലയിലും സ്നേഹിക്കുവാൻ കഴിയുമ്പോൾ നമ്മിൽ വസിക്കുന്ന പരിശുദ്ധാത്മാവിന്റെ സാന്നിദ്ധ്യം അതിന്റെ പൂർണ്ണതയിൽ പ്രകടമായിവരുന്നു. സ്നേഹം അതിന്റെ പരിമിതങ്ങളായ ചക്രവാളങ്ങളിൽകൂടിയെങ്കിലും നമ്മിൽ, സ്വാർത്ഥതയ്ക്കതീതമായി പ്രവർത്തിക്കുമ്പോൾ അത് പരിശുദ്ധാത്മാവിന്റെ സാന്നിദ്ധ്യത്തെ വെളിപ്പെടുത്തുന്നുവെന്നുതന്നെ പറയാം.

സഭയുടെ കെട്ടുപണിക്കുവേണ്ടി പരിശുദ്ധാത്മാവു നമ്മെ വിവിധ വരങ്ങളാകുന്ന താലന്തുകൾ നൽകി ഓരോ പ്രവർത്തനമണ്ഡലത്തിൽ നിയമിച്ചാക്കുന്നു. ആദിമസഭയിൽ അപ്പൊസ്തലന്മാർ, പ്രവാചകന്മാർ, ഉപദേഷ്ടാക്കന്മാർ തുടങ്ങിയ പ്രവർത്തകരായി വിളിച്ചു പ്രത്യേക നൽവരങ്ങൾ നൽകിയിരുന്നതുപോലെ (1 കൊരി. 12:28) സഭയുടെ വളർച്ചയിൽ എല്ലാ നൂറ്റാണ്ടിലും സഭയ്ക്ക് അതതുകാലത്ത് ആവശ്യമായ പ്രവർത്തകരെ പരിശുദ്ധാത്മാവ് വിളിച്ചുവേർതിരിച്ചുകൊണ്ടിരിക്കുന്നു. ഒന്നാം നൂറ്റാണ്ടിലെ സാഹചര്യങ്ങളിലല്ലല്ലോ ഇരുപത്തിയൊന്നാം നൂറ്റാണ്ടിലെ സഭ ജീവിക്കുന്നത്. വിളിച്ചു വേർതിരിക്കപ്പെടുന്ന ക്രിസ്തീയ പ്രവർത്തകർക്കു ലഭിച്ചിരിക്കുന്ന നൽവരങ്ങൾ ദൈവേഷ്ടപ്രകാരം ഭംഗിയായി നിർവഹിക്കുവാൻ അവരിൽ വസിക്കുന്ന പരിശുദ്ധാത്മാവാണ് ശക്തി നൽകുന്നത്. സകല സത്യത്തിലും നമ്മെ വഴിനടത്തുന്ന പരിശുദ്ധാത്മാവ് (യോഹ. 16:13) ഒരു വിശ്വസ്ത കാര്യവിചാരകനായും ആശ്വാസപ്രദനായും നമ്മിൽ വസിക്കുന്നു. നമ്മിലെ പരിശുദ്ധാത്മവാസത്തിന്റെ നിറവു പ്രകടമാക്കുന്ന ഏറ്റവും പ്രധാനമായ വസ്തുത കലവറ കൂടാതെയുള്ള, വ്യവസ്ഥകൾക്കോ ബന്ധങ്ങൾക്കോ വിധേയമാകാത്ത നിർവ്യാജ സ്നേഹമാണ്. ഇതുള്ളപ്പോൾ നമ്മിൽ വസിക്കുന്ന പരിശുദ്ധാത്മാവിന്റെ സുഗന്ധം നമ്മിൽ തന്നെയും നമ്മോടു ബന്ധപ്പെടുന്നവരിലും ഉന്മേഷവും ആനന്ദവും പകരുകയും ക്രിസ്തുവുമായുള്ള ബന്ധത്തിൽ നമ്മെ നിലനിർത്തുകയും ചെയ്യുന്നു.

**3. പരിശുദ്ധാത്മാവും പാപവും**

മനുഷ്യനിലെ ദൈവസ്വരൂപത്തിന്റെ അതിപ്രധാനമായ ഒരു ഘടകമാണ് സ്വാതന്ത്ര്യം. മനുഷ്യന്റെ സൃഷ്ടിദത്തമായിരിക്കുന്ന ഈ സ്വാതന്ത്ര്യത്തെ കൂച്ചുവിലങ്ങിട്ടുകൊണ്ടുള്ള ഒരു ഏകാധിപത്യശക്തിയായിട്ടല്ല പരിശുദ്ധാത്മാവ് മനുഷ്യനിൽ വാഴുന്നത്. ക്രിസ്തുവിനോടു ചേർന്ന് സ്നാനമേറ്റു ജീവിക്കുന്നവനിൽ പരിശുദ്ധാത്മാവ് വസിക്കുന്നുവെങ്കിലും മനുഷ്യന്റെ സ്വാതന്ത്ര്യത്തെ അത് നിഗ്രഹിക്കുന്നില്ല. ആയതിനാൽ തിന്മയുടെ അതിപ്രസരമുള്ള ഈ ലോകത്തിൽ ക്രിസ്ത്യാനിയായി ജീവിക്കുന്ന മനുഷ്യൻ തിന്മയുടെ പ്രലോഭനങ്ങൾക്കു വശംവദനായി പാപം ചെയ്യുമ്പോൾ അവനിൽ വസിക്കുന്ന പരിശുദ്ധാത്മാവിന്റെ ശക്തിയില്ലായ്മയല്ല, മറിച്ച് മനുഷ്യന്റെ സ്വാതന്ത്ര്യത്തെ പരിശുദ്ധാത്മാവ് ഹനിക്കുന്നില്ലയെന്നും മനുഷ്യൻ ആ സ്വാതന്ത്ര്യം പരിശുദ്ധാത്മാവിനു വിധേയമാക്കാതെ താത്ക്കാലികങ്ങളായ സ്വയാഭിലാഷങ്ങൾക്കായി ദുരുപയോഗപ്പെടുത്തുന്നുവെന്നുമുള്ളതുമാണ് ഇവിടെ വെളിവാകുന്നത്. മനുഷ്യസ്വാതന്ത്ര്യത്തിന്റെ ഈ ദുരുപയോഗപ്പെടുത്തൽ അവനിൽ വസിക്കുന്ന പരിശുദ്ധാത്മാവിനെ ദുഃഖിപ്പിക്കുന്നതാണെങ്കിലും, ദൈവം മനുഷ്യനെ തന്റെ പാവയോ യന്ത്രമോ ആയിട്ടല്ല സൃഷ്ടിച്ചിരിക്കുന്നതെന്നതുകൊണ്ടും സ്വാതന്ത്ര്യം ദുരുപയോഗപ്പെടുത്തും എന്ന കാരണത്താൽ പാവയാക്കി മാറ്റുവാൻ ഇഷ്ടപ്പെടുന്നില്ലായെന്നതുകൊണ്ടും പരിശുദ്ധാത്മാവ് പാപം ചെയ്യുന്ന മനുഷ്യനിൽ "ഭാരപ്പെട്ടു ഞരങ്ങിക്കൊണ്ടിരിക്കുന്നു"വെന്നു മനസ്സിലാക്കാം (റോമ. 8.26).

ഈ സത്യം മനസ്സിലാക്കാതെയാണ് മനുഷ്യൻ പാപം ചെയ്യുമ്പോൾ പരിശുദ്ധാത്മാവ് മനുഷ്യനിൽ നിന്നും പുറപ്പെട്ടു പോകുന്നുവെന്നും പറന്നുപോകുന്നുവെന്നും നഷ്ടപ്പെട്ടുപോകുന്നുവെന്നും മറ്റും പറഞ്ഞു ചില വിടുതൽ പ്രസ്ഥാനക്കാർ ഇന്നു മനുഷ്യരെ തെറ്റിദ്ധരിപ്പിക്കുന്നത്. ഇങ്ങനെയുള്ള അബദ്ധോപദേഷ്ടാക്കൾ അഞ്ചാം നൂറ്റാണ്ടിലും ജീവിച്ചിരുന്നതായി മാബൂഗിലെ വി. പീലക്സീനോസ് സാക്ഷിക്കുന്നുണ്ട്. "പാപത്തെ പേടിച്ചോടിപ്പോകുന്ന അത്ര ബലഹീനനാണോ ത്രിത്വത്തിൽ ഒരുവനായ പരിശുദ്ധാത്മാവ്!" എന്നാണ് പീലക്സീനോസ് ഇക്കൂട്ടരോട് ചോദിക്കുന്നത്. മനുഷ്യന്റെ പാപത്തിന്റെ പാതയിലുള്ള തുടർച്ചയായ ജീവിതം അവനിൽ വസിക്കുന്ന പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തെ സാരമായി തടഞ്ഞുനിർത്തുവാൻ കാരണമായേക്കാമെങ്കിലും അപ്രകാരം പാപത്തിന്റെ ബഹുത്വത്തിൽ ജീവിക്കുന്ന ഒരു മനുഷ്യന് അനുതാപം ഒരിക്കലുണ്ടാകുവാൻ കഴിയുന്നുവെങ്കിൽ അത് അവനിൽ വസിക്കുന്ന പരിശുദ്ധാത്മാവിന്റെ പ്രവർത്തനമല്ലെന്ന് ആർക്കും പറയുവാൻ സാധ്യമല്ല. കാരണം മനുഷ്യനിൽ പാപം കയറിയപ്പോൾ പരിശുദ്ധാത്മാവ് ഓടിപ്പോയെങ്കിൽ പിന്നെ "പാപത്തെക്കുറിച്ച് അവനെ പരിശുദ്ധാത്മാവ് എവിടെ നിന്നുകൊണ്ട് ബോധം വരുത്തുമെന്നാണ് നാം ചിന്തിക്കേണ്ടിയിരിക്കുന്നത്? പ്രാർത്ഥിക്കുവാനും, പാപങ്ങളെക്കുറിച്ചു പശ്ചാത്താപമുണ്ടാകുവാനും കുമ്പസാരിക്കു

വാനും ആരാധനയിൽ പങ്കെടുക്കുവാനും വി. കുർബ്ബാന അനുഭവിക്കാനുമെല്ലാം പാപം ചെയ്ത മനുഷ്യനെ കൊണ്ടുവരുന്നത് അവനിൽ മാമോദീസാ മുഖാന്തരമായി വസിക്കുന്ന പരിശുദ്ധാത്മാവാകുന്നുവെന്ന് മാബൂഗിലെ വി. പീലക്സീനോസ് ശക്തമായി പഠിപ്പിക്കുന്നു.

**4. പരിശുദ്ധാത്മാവും ദൈവീകരണവും**

“ദൈവം മനുഷ്യനായത് മനുഷ്യരെ ദൈവീകരിക്കുന്നതിനാകുന്നു” വെന്ന അലക്സാന്ത്രിയായിലെ വി. അത്താനാസ്യോസിന്റെ പഠിപ്പിക്കലാണ് മനുഷ്യന്റെ ദൈവീകരണം (Theosis-Deification) എന്ന വേദശാസ്ത്ര വീക്ഷണത്തിന്റെ കാതൽ. ദൈവീകരണമെന്നതുകൊണ്ട് മനുഷ്യൻ ദൈവ ഉണ്മയായിത്തീർന്ന് മനുഷ്യൻ എന്ന വ്യക്തി ഇല്ലാതെയാകുന്നുവെന്ന് ക്രിസ്തീയ വേദശാസ്ത്രം പഠിപ്പിക്കുന്നില്ല. പൗരസ്ത്യ ക്രിസ്തീയ വേദശാസ്ത്രജ്ഞന്മാർ ഇതിനെ വ്യക്തമാക്കുവാൻ ശ്രമിക്കുന്നത് സ്രഷ്ടാവായ ദൈവവും സൃഷ്ടിയായ മനുഷ്യനും തമ്മിലുള്ള ഉൺമ-സ്വരൂപ ബന്ധത്തിന്റെ അടിസ്ഥാനത്തിലാണ്. ദൈവസ്വരൂപമായി സൃഷ്ടിക്കപ്പെട്ട മനുഷ്യന്റെ ദൈവസാദൃശ്യത്തിലുള്ള വളർച്ചയുടെ പൂർത്തീകരണ പ്രക്രിയ എന്ന് മാത്രമേ ദൈവീകരണം എന്നുള്ളതു കൊണ്ട് ഇവർ പഠിപ്പിക്കുന്നുള്ളു. ഇതിന് ദൈവത്തിന്റെ സ്വഭാവ പരിധിയിൽ (energy) ആയിത്തീരുക എന്നും ദൈവതേജസ്സിന്റെ വലയത്തിനുള്ളിൽ ആയിത്തീരുകയെന്നും പൗരസ്ത്യർ പഠിപ്പിക്കുന്നു.

അപരിമിതനായ ദൈവത്തിന്റെ സാദൃശ്യത്തിലേക്കുള്ള പരിമിതനായ മനുഷ്യന്റെ വളർച്ച നിൽക്കാത്ത ഒരു യാത്ര ആയതിനാൽ ദൈവീകരണം എന്നത് പൂർണമായ അതിരുകൾക്കുള്ളിൽ വ്യക്തമാകുന്ന ഒരു അനുഭവമെന്നതിലുപരി അതിരുകളില്ലാത്ത, അനന്തമായി ദൈവസാദൃശ്യത്തിലുള്ള, പുരോഗമനം എന്നാണ് ഇതിനെ വിശദമാക്കുന്നത്. ഈ പ്രക്രിയയിൽ അഥവാ യാത്രയിൽ മനുഷ്യനെ ബാധിക്കുന്ന ബാന്ധവങ്ങളിൽ നിന്നും കുരുക്കുകളിൽ നിന്നും മോചിപ്പിച്ചുകൊണ്ട് ആത്യന്തികമായി ഈ യാത്രയുടെ പാതയിൽ ആക്കിത്തീർക്കുക എന്നതാണ് അവനിൽ വസിക്കുന്ന പരിശുദ്ധാത്മാവ് നിർവ്വഹിക്കുന്നത്. ഇതിൽ മനുഷ്യന്റെ സ്വാതന്ത്ര്യത്തിലുള്ള സഹകരണം എത്രമാത്രം ഉണ്ടാകുന്നുവോ അതനുസരിച്ചുള്ള ആയാസവും ആയാസരാഹിത്യവും ഈ പ്രക്രിയയിൽ അനുഭവപ്പെടുന്നു. അതായത് പാപത്തിൽ നിന്നുള്ള സ്വാതന്ത്ര്യത്തിനും ദൈവസംസർഗത്തിലുള്ള വളർച്ചയ്ക്കും മനുഷ്യസ്വാതന്ത്ര്യം ഒരു നിർണായക ഘടകമാണ്. മനുഷ്യനിൽ വസിക്കുന്ന പരിശുദ്ധാത്മാവ് അവന്റെ സ്വാതന്ത്ര്യത്തിനതീതമായി നിർബന്ധം ചെലുത്തി ഏകപക്ഷീയമായി ഈ ദൈവീകരണം അഥവാ തേജസ്സീകരണം മനുഷ്യനിൽ നിർവ്വഹിക്കുന്നില്ല. പാപത്തെക്കുറിച്ചും അതിന്റെ പരിണത ഫലത്തെക്കുറിച്ചും മാത്രമല്ല ദൈവരാജ്യത്തെക്കുറിച്ചും അതിലുള്ള നിത്യജീവനെക്കുറിച്ചും നിരന്തരമായി മനുഷ്യനെ ബോദ്ധ്യം വരുത്തിക്കൊണ്ട് ദൈവീകരണത്തിന്റെ ആത്യന്തിക വളർച്ചയിലേക്ക് നയിക്കുകയെന്നതാണ് മനുഷ്യനിൽ വസിക്കുന്ന പരിശുദ്ധാത്മാവ് നിർവ്വഹിക്കുന്നത്.

**ഉപസംഹാരം**

മനുഷ്യനിൽ വസിക്കുന്ന പരിശുദ്ധാത്മാവ് സദാ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. മനുഷ്യസ്വാതന്ത്ര്യത്തിനു വിലങ്ങുതടിയായിട്ടല്ല, മനുഷ്യന്റെ ഇഷ്ടത്തിന് അനുസരണമായി പരിശുദ്ധാത്മാവിന്റെ പ്രവർത്തനം വെളിവാക്കുന്നു. തന്നിൽ എപ്പോഴും ഉജ്ജ്വല ശോഭയോടെ പ്രവർത്തിക്കുന്ന പരിശുദ്ധാത്മ തേജസ്സിനെ മറയ്ക്കുവാൻ പാപമാകുന്ന മുഖംമൂടി ഇടുവാനും ആ തേജസ്സ് വെളിപ്പെടുത്തുവാൻ തന്നിലെ പാപമാകുന്ന മുഖംമൂടി മാറ്റിക്കളയുവാനും മനുഷ്യന്റെ സ്വാതന്ത്ര്യം തന്നെയാണ് അടിസ്ഥാനമായിരിക്കുന്നത്. ഇതുകൊണ്ട് മാമോദീസായോടുകൂടി പരിശുദ്ധാത്മാവിനെ വ്യക്തികളിൽ ബന്ധിച്ചിട്ടിരിക്കുകയാണെന്ന് തെറ്റിദ്ധരിക്കേണ്ട ആവശ്യമില്ല. നേരെ മറിച്ച് പരിശുദ്ധാത്മാവിന് മനുഷ്യനിൽ ഇടം അല്പം പോലും കൊടുക്കാതെ, തന്റെ ശോഭ അല്പം പോലും വെളിപ്പെടുത്തുവാനുള്ള സാദ്ധ്യത കൊടുക്കാതെ മനുഷ്യൻ നിരന്തരമായി, യാതൊരു മാനസാന്തരവുമില്ലാതെ ജീവിക്കുന്നതായാൽ അവിടെ ദൈവപദ്ധതിയനുസരിച്ചുള്ള അപ്രതീക്ഷിതവും അസാധാരണവുമായ മാർഗ്ഗത്തിലൂടെ മനുഷ്യനെ രക്ഷിക്കുന്ന ദൈവസ്നേഹമാണ് വി. വേദപുസ്തകസാക്ഷ്യത്തിൽ നമുക്കു കാണുവാൻ കഴിയുന്നത്. മുടിയനായ പുത്രനും മഗ്ദലക്കാരി സ്ത്രീയും വലത്തുഭാഗത്തെ കള്ളനും എല്ലാം ഇതുപോലൊരു രക്ഷയ്ക്ക് ഉദാഹരണങ്ങളാണ്.



## St. Vladimir's Orthodox Theological Seminary honors HH Baselios Marthoma Mathews III



**St. Vladimir's Orthodox Theological Seminary (SVOTS) hosted a special academic convocation Friday, September 23, 2022, to honor His Holiness, Baselios Marthoma Mathews III, the primate of the Malankara Orthodox Syrian Church (MOSC) of India; and to honor several of the Seminary's faculty members.**

**SVOTS bestowed the degree of Doctor of Divinity, honoris causa upon His Holiness, who was visiting the United States for the first time since his enthronement as catholicos. The ceremony was attended by members of the SVOTS community, a large number of MOSC clergy (many of them SVOTS alumni) and laity from parishes in the Tri-State area, and other guests. Zachariah Mar Nicholovos of the MOSC's Northeast American Diocese, and a member of SVOTS Board of Trustees, opened the ceremony. Youhanon Mar Demetrios, the metropolitan of the MOSC's Diocese of Delhi in India was also in attendance.**





മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ലേഖനം

# ഓർത്തഡോക്സ് ആരാധനയിൽ ഓർമ്മയുടെ ആദ്ധ്യാത്മിക മാനങ്ങൾ

ഫാ. ഡോ. കെ. എം. ജോർജ്

ഓർത്തഡോക്സ് ആരാധനയിൽ 'ഓർമ്മ' എന്നത് കാതലായ കാര്യമാണ്. 'ഓർമ്മ'യില്ലാതെ ആരാധനയില്ല. വിശുദ്ധ കുർബ്ബാനയിലാണ് ഓർമ്മയുടെ ആദ്ധ്യാത്മികത വ്യക്തമാവുന്നത്. പക്ഷേ, സാധാരണ ഭാഷയിൽ നാം സൂചിപ്പിക്കുന്ന ഓർമ്മയല്ല അത്.

സാധാരണഗതിയിൽ 'ഓർക്കുക' എന്നു പറഞ്ഞാൽ, നമ്മുടെ ഭൂതകാലത്തിൽ സംഭവിച്ച കാര്യങ്ങളെയോ, നാം പരിചയപ്പെട്ട വ്യക്തികളെയോ, നാം വായിച്ചു പഠിച്ചു വച്ചിട്ടുള്ള വസ്തുതകളെയോ നമ്മുടെ ബോധമനസ്സിലേക്ക് കൊണ്ടുവരിക (recollect) എന്നാണ് അർത്ഥമാക്കുന്നത്. അതിന്റെ വിപരീത പദം 'മറവി'യാണ്. വിദ്യാർത്ഥികൾ പഠിച്ചുവച്ചത് പരീക്ഷയ്ക്ക് മറന്നുപോകുന്നു. നാം ഒരിക്കൽ കണ്ട് പരിചയിച്ചിരുന്ന ഒരാളിനെ പിന്നീടൊരിക്കൽ കാണുമ്പോൾ ഓർക്കാൻ കഴിയാതെ ബുദ്ധിമുട്ടുന്നു. കടം വാങ്ങിച്ചത് തിരിച്ചുകൊടുക്കാൻ  മറന്നുപോകുന്നു!!!

ഇത്തരം ഓർമ്മയും മറവിയും നമ്മുടെ തലച്ചോറിലെ ന്യൂറോൺ കോശങ്ങളോട് ബന്ധപ്പെട്ടാണ് നാം മനസ്സിലാക്കുന്നത്. അൽഷിമേഴ്സ് പോലെയുള്ള രോഗങ്ങളിൽ പ്രത്യേക മസ്തിഷ്ക്കകോശങ്ങളുടെ നഷ്ടവും കേടുപാടുകളും മൂലം ഓർമ്മ പൂർണ്ണമായും നശിക്കുന്നത് നാം കണ്ടിട്ടുണ്ട്. തലച്ചോറിനെ സംബന്ധിച്ച് ഇപ്പോൾ നടന്നുവരുന്ന ഗവേഷണങ്ങളിൽ ഒരു നല്ല ഭാഗം ഓർമ്മയെക്കുറിച്ചാണ്. ഓർമ്മ എങ്ങനെ നശിക്കുന്നു, എങ്ങനെ ഓർമ്മയെ നിലനിർത്താം, എങ്ങനെ അതിനെ വർദ്ധിപ്പിക്കാം ഇതൊക്കെ പ്രധാനപ്പെട്ട കാര്യങ്ങളാണ്. പുതിയ മസ്തിഷ്ക്ക ഗവേഷണങ്ങളുടെ ഫലമായി Neuroplasticity എന്ന ആശയം പ്രബലമായിത്തീർന്നിട്ടുണ്ട്. അതായത് തലച്ചോറിലെ ഒരു ഭാഗത്തെ കോശങ്ങൾ പ്രായം, രോഗം, അപകടം തുടങ്ങിയ കാര്യങ്ങൾ കൊണ്ട് കുറെയൊക്കെ നഷ്ടപ്പെട്ടാലും, ആ നഷ്ടം നികത്താനുള്ള കഴിവ് മറ്റ് ഭാഗങ്ങൾക്കുണ്ട്; പുതിയ രീതികളിൽ നമുക്ക് തലച്ചോറിനെ പരിശീലിപ്പിക്കാൻ കഴിയും; പുതിയ കാര്യങ്ങൾ പഠിക്കാനും ഓർത്തിരിക്കാനും നാം ശ്രമിച്ചാൽ, ഒരളവു വരെ അത് വിജയിക്കുന്നു; മാത്രവുമല്ല അൽഷിമേഴ്സ്, പാർക്കിൻസൺസ് തുടങ്ങിയ മസ്തിഷ്ക്ക ശോഷണ രോഗങ്ങളെ കുറച്ചൊക്കെ പിടിച്ചുനിർത്താനും കഴിയും എന്നൊക്കെയാണ് brain plasticity വാദം. കവിത കാണാപ്പാഠം പഠിക്കുക, ഗണിതാഭ്യാസങ്ങൾ നടത്തുക, പുതിയ ഭാഷകൾ പഠിക്കുക, അറിയാവുന്ന ഭാഷയിൽ പുതിയ വാക്കുകൾ പഠിക്കുക ഇതൊക്കെ ചെയ്തുകൊണ്ടിരുന്നാൽ, പുതിയ കോശബന്ധങ്ങൾ (neuron bridges) തലച്ചോറിലുണ്ടാകും. കോശനാശത്തെ ഒരളവുവരെ നികത്താൻ കഴിയും എന്നത് നമുക്ക് അനുഭവത്തിലൂടെ പരീക്ഷിച്ചറിയാവുന്നതാണ്.

തലച്ചോറ് എന്നത് യാന്ത്രികമായി സംഘടിപ്പിച്ചിരിക്കുന്ന ഒരു യന്ത്രം പോലെയോ, പ്രോഗ്രാം ചെയ്തിരിക്കുന്ന ഒരു കംപ്യൂട്ടർ പോലെയോ അല്ല, മനസ്സിന്റെയും ആത്മാവിന്റെയും താൽപ്പര്യങ്ങൾ പ്രതിഫലിപ്പിക്കാനും അവയോട് പ്രതിവർത്തിക്കാനും കഴിവുള്ള ഒന്നാണ് എന്ന് ഇപ്പോൾ നാം മനസ്സിലാക്കുന്നു. പലതും മറന്നാലും നമുക്ക് ഇഷ്ടമുള്ള ആളുകളുടെ മുഖം ഓർത്തിരിക്കാനും, നമുക്ക് താൽപ്പര്യമുള്ള കണക്കുകളും സംഖ്യകളും പേരുകളും ഓർത്തിരിക്കാനും മിക്കവർക്കും കഴിയും. അതിന്റെ അർത്ഥം, നമ്മുടെ സ്വാതന്ത്ര്യവും സർഗ്ഗശേഷിയും ഉപയോഗിച്ച് തലച്ചോറിനെ രൂപപ്പെടുത്താൻ കഴിയുമെന്നാണല്ലോ. അങ്ങനെയാവുമ്പോൾ ഓർമ്മ എന്നത് ശരീരശാസ്ത്രപരമായ ഒരു ധർമ്മം മാത്രമല്ല, അതിനുപരിയായ ഒരു യാഥാർത്ഥ്യമാണ്. തലച്ചോറിന് തലച്ചോറിനെ മറികടക്കാമെന്നതാണ് മനുഷ്യമസ്തിഷ്ക്കത്തിന്റെ സവിശേഷത. ഞാൻ ആരാണ്, ഞാൻ എവിടെ നിന്നു വന്നു, എവിടേക്ക് പോകുന്നു തുടങ്ങിയ മൗലികമായ ദാർശനിക ചോദ്യങ്ങൾ ഉയർത്തുവാൻ മനുഷ്യന്റെ തലച്ചോറിന് മാത്രമേ കഴിയുകയുള്ളു. അതുപോലെ സ്വാതന്ത്ര്യവും സർഗ്ഗാത്മകതയും (creativity) യും പ്രകടിപ്പിക്കാനുള്ള കഴിവും. മനുഷ്യന്റെ തലച്ചോർ അതിനെത്തന്നെ 'മറികടക്കുന്നു' (transcends itself) എന്ന് പറഞ്ഞത് ഈ സവിശേഷ ഗുണത്തെക്കുറിച്ചാണ് (മനസ്സും തലച്ചോറും തമ്മിലുള്ള ബന്ധം വളരെ സങ്കീർണ്ണമായ മറ്റൊരു വിഷയമാണ്).



**ക്രിസ്തീയ പാരമ്പര്യത്തിൽ, പരസ്പരമുള്ള ഐക്യത്തിന്റെയും സഹാനുഭൂതിയുടെയും, കാരുണ്യത്തിന്റെയും കരുതലിന്റെയും അടിസ്ഥാനം ആരാധനയിലെ ഓർമ്മയാണ്. നമ്മെ ക്രിസ്തുവിൽ ഒരു ശരീരമാക്കുന്നത് ഓർമ്മയാണ്. നമ്മുടെ സ്നേഹത്തിന്റെയും പ്രത്യാശയുടെയും വിശ്വാസത്തിന്റെയും അടിസ്ഥാനം ഈ സർവ്വംസ്പർശിയായ ഓർമ്മയാണ്. നമ്മുടെ വിശ്വാസികളായ മരിച്ചുപോയവരെയും വിശുദ്ധരായ പൂർവ്വികരെയും നാം ഓർക്കുന്നത് ഈ പശ്ചാത്തലത്തിലാണ്.**

### ഓർമ്മയുടെ അതീന്ദ്രിയമാനങ്ങൾ

ഓർത്തഡോക്സ് സഭയുടെ വി. കുർബ്ബാനയിൽ, ഓർമ്മയുടെ അദ്ധ്യാത്മികവശം എങ്ങിനെ വെളിപ്പെടുത്തുന്നു എന്ന് ചിന്തിക്കേണ്ടതാണ്. കുർബ്ബാന തക്സായിൽ നിന്നു മൂന്നു വ്യത്യസ്ത സന്ദർഭങ്ങൾ ഉദാഹരണമായി ചൂണ്ടിക്കാണിക്കാം.

**1. ഭൂതകാലത്തിന്റെ സമഗ്ര സ്മരണ (Collective memory of the Past)**

ഭൂതകാലത്തിന്റെ ഓർമ്മകളെ മുഴുവൻ സമാഹരിച്ച്, വർത്തമാന കാലത്തിന്റെ സജീവ സാന്നിദ്ധ്യമായി, ദൈവസന്നിധിയിൽ നാം സമർപ്പിക്കുന്നു. ദൈവം സ്നേഹപൂർവ്വം ഈ പ്രപഞ്ചത്തെ സൃഷ്ടിക്കുന്നതു മുതൽ, ഇന്നുവരെയുള്ള എല്ലാ മനുഷ്യരെയും സകല സംഭവങ്ങളെയും, ദൈവത്തിന്റെ രക്ഷാ

കരമായ മനുഷ്യാവതാര രഹസ്യത്തെയും സ്നേഹത്തോടും നന്ദിയോടും കൂടെ നാം ഓർക്കുന്നു. ഇത് ഒരു സഞ്ചിത സ്മരണയാണ് (Collective memory). ഇവിടെ ഭൂതകാലം വർത്തമാനകാലമായി രൂപാന്തരപ്പെടുന്നു. വി. കുർബ്ബാനയുടെ ഒരുക്ക ശുശ്രൂഷ (തൂയാബോ) യിൽ വൈദികൻ, കാസായും പീലാസയും കൈക ളിലെടുത്ത് കുരിശാകൃതിയിൽ തബ്ലൈത്തായുടെ മുകളിൽ പിടിച്ച് ഈ ഓർമ്മ അനുഷ്ഠിച്ച് തുടങ്ങുന്നു.

“ഞങ്ങളുടെ ദൈവവും രക്ഷകനുമായ യേശുമിശിഹായുടെയും ഞങ്ങൾക്ക ുവേണ്ടിയുള്ള അവിടുത്തെ രക്ഷാപ്രവർത്തനങ്ങളുടെയും പ്രത്യേകിച്ച് ഗബ്രി യേൽ മാലാഖയുടെ ദൂത് ... സ്വർഗ്ഗാരോഹണം, പിതാവായ ദൈവത്തിന്റെ വല തുഭാഗത്തുള്ള ഇരിപ്പ് ഇവയുടെ ഓർമ്മയുടെ ഈ സമയത്ത്, ഞങ്ങളുടെ പിതാ വായ ആദാമിനെയും മാതാവായ ഹവ്വായേയും ... ആദിമുതൽ നിന്നെ പ്രീതി പ്പെടുത്തിയിട്ടുള്ള എല്ലാവരെയും ഞങ്ങൾ ഓർക്കുന്നു...”

**2. ഭാവിയുടെ ഓർമ്മ (Collective memory of Future)**

ഇത് ഭാഷയിൽ വൈരുദ്ധ്യമായി തോന്നാം. ഓർമ്മ എന്ന വാക്ക് സാധാ രണഗതിയിൽ, കഴിഞ്ഞുപോയ കാര്യങ്ങളോട് ബന്ധപ്പെടുത്തിയാണ് എല്ലാ ഭാഷകളിലും ഉപയോഗിക്കുന്നത്. എന്നാൽ, വി. കുർബ്ബാനയിൽ ഇത് തീർത്തും വ്യത്യസ്തമാണ്. കുർബ്ബാനയുടെ ഏതാണ്ട് മദ്ധ്യഭാഗത്ത് ഇങ്ങനെ പ്രാർത്ഥി ക്കുന്നു:

“കർത്താവേ, നിന്റെ മരണത്തെയും മൂന്നാം ദിവസമുള്ള പുനരുത്ഥാന ത്തെയും ... ഭൂലോകത്തെ നീതിയോടെ ന്യായം വിധിച്ച് ഓരോരുവനും അവ നവന്റെ പ്രവൃത്തികൾക്കനുസരണമായി പ്രതിഫലം കൊടുക്കുന്നതിനു വേണ്ടിയുള്ള നിന്റെ രണ്ടാമത്തെ വരവിനെയും ഞങ്ങൾ ഓർക്കുന്നു.”

കുർബാന തക്സായിലെ ഈ ഭാഗത്തെ പൊതുവായി anamnesis (അനു സ്മരണം) എന്നാണ് പണ്ഡിതന്മാർ വിശേഷിപ്പിക്കുന്നത്. ഭൂതകാലത്തെ മുഴു വൻ സഞ്ചയിച്ച്, ആനുകാലികമാക്കി, പ്രാർത്ഥനയിൽ സമർപ്പിച്ചതുപോലെ, ഭാവിയെ മുഴുവൻ, അതായത് ക്രിസ്തുവിന്റെ രണ്ടാമത്തെ വരവിലുണ്ടാകുന്ന യുഗസമാപ്തി വരെയും സമാഹരിച്ച്, ഭാവിയെക്കുറിച്ചുള്ള നമ്മുടെ ക്രിസ്തീയ പ്രത്യാശയെ വർത്തമാനകാലത്തിന്റെ യാഥാർത്ഥ്യമാക്കുന്നു.

അപ്പോൾ ആരാധനയിലെ ഓർമ്മിക്കൽ (Commemoration) പ്രക്രിയയിലൂടെ ഭൂതകാലവും ഭാവികാലവും അവയുടെ സകല രൂപഭാവങ്ങളോടും കൂടെ സഞ്ച യിക്കപ്പെട്ട് ഇന്ന്, ഇവിടെ, ഇപ്പോൾ ദൈവസന്നിധിയിൽ, ബലിപീഠത്തിൽ സമർപ്പിക്കപ്പെടുന്നു. സ്ഥലകാലങ്ങളുടെ പരിമിതികളെയും വേർതിരിവുക ളെയും ഉല്ലംഘിക്കുന്ന വിശ്വവിശാലമായ അനുസ്മരണമാണിത്.

**3. വിശുദ്ധമായതിന്റെ ഓർമ്മ (Memory of the Holy)**

വി. കുർബ്ബാനയുടെ ഏറ്റവും അവസാനഭാഗത്ത് (post-communion service), വൈദികൻ ബലിപീഠത്തോട് യാത്ര പറഞ്ഞാണ്, മദ്ബഹായിൽ നിന്നും ഇറ ങ്ങുന്നത്:

“ജീവന്റെ മേശയാകുന്ന പരിശുദ്ധ ബലിപീഠമേ, സമാധാനത്തോടെ വസി ക്കുക. ഇനി എന്നന്നേക്കും എന്റെ സ്മരണ നിന്നിൽ നിന്ന് മാഞ്ഞുപോകു വാൻ ഇടയാകരുതേ. കർത്താവേ ശുമിശിഹായോട് എനിക്കു വേണ്ടി പ്രാർത്ഥിക്കണമേ.”



സാധാരണ ഗതിയിൽ ഇത് മനസ്സിലാക്കാൻ പ്രയാസമാണ്. ബലിപീഠം (ത്രോണോസ്) മണ്ണും കല്ലും ഉപയോഗിച്ച് പണിത പീഠമാണ്.



അതിന് ജീവനില്ല, അചേതന വസ്തുവാണ് എന്നാണ് പൊതു ധാരണ. എന്നാൽ, ആരാധനയിൽ അചേതനമെന്ന് കരുതപ്പെടുന്ന ദൈവസൃഷ്ടിയും നമ്മോടൊപ്പം പങ്കുചേരുന്നു. പീഠത്തിന്മേൽ വിശുദ്ധ ബലി അർപ്പിക്കപ്പെട്ടതി നാൽ അതിന് സവിശേഷമായ വിശുദ്ധി ലഭിക്കുന്നു. അതിന്റെ വിശുദ്ധമായ സജീവ സാന്നിദ്ധ്യത്തോടാണ് വൈദികൻ യാത്ര ചോദിക്കുന്നത്. പ്രപഞ്ചം തന്നെയാണ് ആത്യന്തികമായി ബലിപീഠമായിത്തീരുന്നത്.

ഓർമ്മ എന്നത് തലച്ചോറിന്റെ കോശങ്ങളിൽ മാത്രമല്ല, നമ്മുടെ ശരീര ത്തിൽ മുഴുവൻ പടർന്നിരിക്കുന്നതാണ്. ശരീരത്തോട് ബന്ധപ്പെടുന്ന സർവ്വ വസ്തുക്കളിലും അന്തർലീനമാണ് എന്നു പറയാം. ദൈവസ്നേഹത്തിന്റെ ഓർമ്മയെ കാത്തുസൂക്ഷിക്കാൻ സകലസൃഷ്ടിക്കും ദൈവം വരം കൊടുത്തി ട്ടുണ്ട്. സ്രഷ്ടാവായ ദൈവത്തിന്റെ കൈയൊപ്പായ സ്നേഹമുദ്ര സകല സൃഷ്ടിയിലും പതിഞ്ഞിട്ടുണ്ട്. സവിശേഷമായ അർത്ഥത്തിൽ ബലിപീഠ ത്തിന്റെ വിശുദ്ധിയിൽ ഇത് നാം തിരിച്ചറിയുന്നു. നാം തൊടുന്നതിലൊക്കെ നമ്മുടെ ഓർമ്മ പതിയുന്നു. നാം നടക്കുന്ന വഴികളിലൊക്കെ നമ്മുടെ സ്മരണ പടരുന്നു. വിശുദ്ധ കുർബ്ബാന അർപ്പിക്കുന്ന വൈദികന്റെ ശബ്ദവും സ്പർശ നവും ഗന്ധവും ആന്തരിക നിശ്വാസവും ബലിപീഠത്തിൽ പതിഞ്ഞു കിടപ്പു ണ്ട്. അതാണ് ബലിപീഠത്തിന്റെ ഓർമ്മ. വൈദികൻ വീണ്ടും അതിലേക്ക് വന്നാലും ഇല്ലെങ്കിലും, ആ ഓർമ്മ നഷ്ടപ്പെടുവാൻ പാടില്ല. നഷ്ടപ്പെട്ടാൽ ഓർമ്മയുടെ സുവർണ്ണശൃംഖല മുറിഞ്ഞുപോകും. അത് നഷ്ടപ്പെട്ടരുതേ എന്നു പ്രാർത്ഥിച്ചുകൊണ്ടാണ്, വൈദികൻ ത്രോണോസിന്റെ പടിയിറങ്ങുന്നത്.

**സഭയും സെക്കുലർ സമൂഹവും:**

മുകളിൽ സൂചിപ്പിച്ച മൂന്ന് ഉദാഹരണങ്ങളിലും, ഓർമ്മ എന്നത് ഭൗതികവും ജീവശാസ്ത്രപരവുമായ പ്രതിഭാസം എന്നതിനപ്പുറത്തേക്ക് പോകുന്നു എന്ന് വ്യക്തമാണ്. നമ്മുടെ സെക്കുലർ ജീവിത മണ്ഡലങ്ങളിൽ, രാഷ്ട്രീയമോ സാമ്പ ത്തികമോ ആയ മേഖലകളിലൊന്നും ഇങ്ങനെയൊരു സാകല്യ സ്മരണ ഇല്ല. അപ്പപ്പോൾ നമുക്ക് ലാഭകരവും പ്രീതികരവുമായി തോന്നുന്ന കാര്യങ്ങളോട് പ്രതികരിക്കുക എന്നേയുള്ളു ലോകവ്യവഹാരത്തിൽ. ചരിത്രത്തിന്റെ ഭാഗമായി ചില ഭൂതകാല സംഗതികൾ ചില സന്ദർഭങ്ങളിൽ ഓർക്കുകയോ, രേഖപ്പെടു ത്തുകയോ ചെയ്തേക്കാം. അതിൽ കവിഞ്ഞൊരു പ്രാധാന്യം ഓർമ്മയ്ക്ക് നമ്മുടെ സെക്കുലർ സമൂഹം നൽകുന്നില്ല. എന്നാൽ ക്രിസ്തീയ പാരമ്പര്യ ത്തിൽ, പരസ്പരമുള്ള ഐക്യത്തിന്റെയും സഹാനുഭൂതിയുടെയും, കാരുണ്യ ത്തിന്റെയും കരുതലിന്റെയും അടിസ്ഥാനം ആരാധനയിലെ ഓർമ്മയാണ്. നമ്മെ ക്രിസ്തുവിൽ ഒരു ശരീരമാക്കുന്നത് ഓർമ്മയാണ്. നമ്മുടെ സ്നേഹ ത്തിന്റെയും പ്രത്യാശയുടെയും വിശ്വാസത്തിന്റെയും അടിസ്ഥാനം ഈ സർവ്വം സ്പർശിയായ ഓർമ്മയാണ്. നമ്മുടെ വിശ്വാസികളായ മരിച്ചുപോയവരെയും വിശുദ്ധരായ പൂർവ്വികരെയും നാം ഓർക്കുന്നത് ഈ പശ്ചാത്തലത്തിലാണ്. ഓർത്തഡോക്സ് വിശ്വാസത്തിൽ വേരോടിച്ച ഒരു ക്രിസ്ത്യാനിയെ സംബ ന്ധിച്ച്, തന്റെ ജീവിത ഭാവവും കാഴ്ചപ്പാടും ഉരുത്തിരിച്ചെടുക്കുന്നത് ഇങ്ങ നെയുള്ള അനുസ്മരണമാണ്.





# ഓർമ്മച്ചെപ്പ്: ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി

## കുരുവിള ജേക്കബ്

അഭിവന്ദ്യ തിരുമേനി കാലം ചെയ്ത് 25 വർഷങ്ങൾ പിന്നിടുമ്പോൾ, തിരുമേനിയെ ബഹുമാനത്തോടെ അല്പം ദൂരെ നിന്ന് കാണാനും കേൾക്കാനും ലഭിച്ച അവസ്സരങ്ങൾ ഓർമ്മയിൽ വരുന്നു,

തിരുമേനിയെ ആദ്യം കാണുന്നതും കേൾക്കുന്നതും 1977-ൽ കുന്നംകുളം ബഥനി സ്കൂളിൽ നടന്ന വിദ്യാർത്ഥി പ്രസ്ഥാനം വാർഷിക കോൺഫ്രൻസിൽ വച്ചാണ്. തുടർന്നുള്ള 3 വർഷങ്ങളിൽ പ്രസ്ഥാനത്തിന്റെ ഒരു സജീവ പ്രവർത്തകൻ എന്ന നിലയിൽ പ്രസ്ഥാനം അസംബ്ലിയിലും, നേതൃത്വ പരിശീലന ക്യാമ്പുകളിലും കോൺഫ്രൻസുകളിലും തിരുമേനിയുടെ പ്രസംഗങ്ങളും ക്ലാസ്സുകളും കേൾക്കാനും പഠിക്കാനും അവസ്സരങ്ങൾ ലഭിച്ചു.

ആ കാലഘട്ടത്തിൽ കുന്നംകുളം മലങ്കര മെഡിക്കൽ മിഷൻ ആശുപത്രി സ്ഥാപിക്കുന്നതിനായുള്ള ചർച്ചകൾക്കും ധനസമാഹരണത്തിനുമായി തിരുമേനിയും അന്നത്തെ വിദ്യാർത്ഥി പ്രസ്ഥാനം ജനറൽ സെക്രട്ടറി ബഹു. പി.സി. ചെറിയാനച്ചനും സ്ഥിരമായി കുന്നംകുളത്തു വരുമായിരുന്നു.

വർഷങ്ങൾക്കു ശേഷം തിരുമേനി മുൻ കൈയ്യെടുത്ത് രൂപീകരിച്ച ഓർത്തഡോക്സ് ലേബർ എംപ്ളോയിസ് കോൺഫ്രൻസിന്റെ ആലുവ സ്റ്റുഡന്റ് സെന്ററിൽ നടന്ന കോൺഫ്രൻസിൽ തിരുമേനി അദ്ധ്യക്ഷത വഹിച്ചു പ്രസംഗിച്ചതും ഓർമ്മയിൽ വരുന്നു.

തിരുമേനിയെ കുറിച്ച് മനസ്സിലുള്ള അവസ്സാന ചിത്രം പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവയുടെ മൃതശരീരം ദേവലോകം ചാപ്പലിൽ നിന്നും കബർ മുറിയിലേക്ക് എടുത്തപ്പോൾ വടി കുത്തികൊണ്ട് അനുവാധനം ചെയ്യുന്ന തിരുമേനിയുടേതാണ്.

അഭിവന്ദ്യ തിരുമേനി സഭയ്ക്ക് നൽകിയ അനേകം സംഭാവനകളിൽ ഏറ്റവും മഹത്തരമായിട്ടുള്ളത്, പ്രസിഡന്റ് എന്ന നിലയിൽ തിരുമേനി വിദ്യാർത്ഥി പ്രസ്ഥാനത്തെ വളർത്തുകയും അനേകായിരം യുവജനങ്ങളെ സഭയോട് ചേർത്തു നിർത്തുകയും ചെയ്തതാണെന്നു ഞാൻ കരുതുന്നു. അഭിവന്ദ്യ പിതാവിന്റെ പ്രാർത്ഥന നമുക്ക് കോട്ടയായിരിക്കട്ടെ.




കോലഞ്ചേരിയിൽ വച്ചു മെത്രാപ്പോലീത്തായായി സ്ഥാനമേറ്റ ശേഷം മാർ തീമോത്തിയോസിനോടും മാർ സേവേറിയോസിനോടുമൊപ്പം.




**IAS HUB- MGOCSM CIVIL SERVICE ACADEMY യൂഹാനോൻ മാർ പോളികാർപ്പോസ്, ഓർത്തഡോക്സ് യുവജന പ്രസ്ഥാനം ജനറൽ സെക്രട്ടറി ഫാ. അജി തോമസ് എന്നിവർ സന്ദർശിച്ചു. കേരളത്തിലെ ആദ്യത്തെ സിവിൽ സർവീസ് പരിശീലന കേന്ദ്രമാണ് ഇത്. ഏറ്റവും മികവുറ്റ സൗകര്യങ്ങളോടെ അക്കാദമിയിൽ പരിശീലനം നൽകുന്നു. സമർത്ഥരായ വിദ്യാർത്ഥികൾക്ക് വിവിധ സ്കോളർഷിപ്പുകൾ ലഭ്യമാണ്.**



**ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്, ഗീവർഗീസ് മാർ പീലക്സീനോസ് എന്നിവർ ഓസ്ട്രേലിയയിലെ സൺഷൈൻകോസ്റ്റ് സെന്റ് മേരീസ് ഇന്ത്യൻ ഓർത്തഡോക്സ് കോൺഗ്രിഗേഷൻ സന്ദർശിച്ചു.**

മിനിക്കഥ

# മണവാളന് അവരെ അറിയില്ലായിരുന്നു

## രാജു ടി. ജോർജ്

അത് ദൈവവുമായുള്ള ബന്ധത്തിൽ, സമർപ്പണത്തിലൂടെയും, വിശ്വാസോപാസനയിലൂടെയുമേ ആർജ്ജിക്കാനാവൂ എന്നും.

നിങ്ങൾ നിങ്ങൾക്ക് പ്രത്യാശയുടെ എണ്ണ വിലവാങ്ങി തന്നവരുടെ അടുത്തു പോയി വാങ്ങുക. അവർ പോയി !

ഇവരുടെ വെളിച്ചത്തിൽ പോകാനുള്ള ബുദ്ധി അവർ കാണിച്ചില്ല.

വെളിച്ചമായവനിൽ നിന്നും വെളിച്ചമായവർ, വെളിച്ചമായി വെളിച്ചം പരത്തിക്കൊണ്ടു ലക്ഷ്യത്തിലേക്കു പ്രയാണം ചെയ്യുമ്പോൾ, ആ വെളിച്ചത്തിൽ നിന്നും വെളിച്ചം ഉൾക്കൊണ്ട് വെളിച്ചമാകാൻ അവർക്കറിയില്ലായിരുന്നു.

കരുതലായി എണ്ണ സൂക്ഷിച്ചവർ മണവാളനെ എതിരേറ്റു.

എണ്ണ വാങ്ങാൻ പോയവർക്ക് എണ്ണ കിട്ടി !

മണവാളനെ എതിരേൽക്കാനുള്ള എണ്ണ, മണവാളൻ വന്ന്, തന്റെ മണവാട്ടിയുമായി മണിയറ വാതിലടച്ചിട്ടും വിൽക്കുന്നവർ വിറ്റുകൊണ്ടേയിരിക്കുകയായിരുന്നു. ആ വാങ്ങൽ നിഷ്ഫലമായ വാങ്ങലായിരുന്നു.

മണവാളന് അവരെ അറിയില്ലായിരുന്നു.

❑


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



Church Calendar

# His call to be Trustworthy



## *St. Luke 16:1-13*

### Fr Nithin V Rajan

Trust is worthy. Trust is something very costly and precious. Trust is the very thing that each person in this world desires, or at least should desire from one another. It is a special thing to be trusted by someone. To be told you are trusted is even greater feeling, but you should never take advantage of that trust. Taking advantage of somebody's trust in you is never a good thing and will only lead to distrust. Once it is broken cannot be regained. Even if regained the crack or pain remains. To be a trustworthy character is a very important quality of life.

**Call to be Faithful**

*Jesus told his disciples: "There was a rich man whose manager was accused of wasting his possessions. So he called him in and asked him, 'What is this I hear about you? Give an account of your management, because you cannot be manager any longer. "The manager said to himself, 'What shall I do now? My master is taking away my job. I'm not strong enough to dig, and I'm ashamed to beg— I know what I'll do so that, when I lose my job here, people will welcome me into their houses.' "So he called in each one of his master's debtors. He asked the first, 'How much do you owe my master?' "'Nine hundred gallons[a] of olive oil,' he replied. "The manager told him, 'Take your bill, sit down quickly, and make it four hundred and fifty.' "Then he asked the second, 'and how much do you owe?' 'A thousand bushels of wheat,' he replied. "He told him, 'Take your bill and make it eight hundred.'* ***St. Luke 16:1-7***

St Augustin says "Why did the Lord Jesus Christ present this parable to us? He surely didn't approve of the cheat of a servant who cheated his master, stole from him and didn't make it for it. On top of that he also did some pilfering. He caused his master further loss. Why did Jesus set this before us? It is not because the servant cheated but because he foresighted future. When even a cheat is praised for his ingenuity, Christians who make no such provision blush. I mean, this is what he added, "behold, the children of this age are more prudent than children of Light" they perpetrate frauds in order to secure their future. In what life, after all, did that steward insure himself like that? What one was he going to quit when he bowed to his masters decision? He was insuring himself for a life that was going to end. Would you not insure yourself for eternal life?

Faithfulness is a characteristic of life. We need to be on guard as to ensure not to break the relationship, as it is a continuous process. Faithfulness comes from a place of trust and loyalty. ***Hebrews 11:1*** says, *"Now faith is a confidence in what we hope for and assurance about what we do not see."* As a Christian, it is essential to be faithful to God. It is one thing to simply believe in Him, but another to be faithful to Him. When we are really faithful to God, this shapes the way we live. For example, we are able to be loyal in our relationships here on Earth and truly love others. Faithfulness requires us to submit our ways to God. It comes from a place of realizing that we are in need of a Savior and that He is in control of our lives.

**People of Light**

*"The master commended the dishonest manager because he had acted shrewdly. For the people of this world are more shrewd in dealing with their own kind than are the people of the light. I tell you, use worldly wealth to gain friends for yourselves, so that when it is gone, you will be welcomed into eternal dwellings. "Whoever can be trusted with very little can also be trusted with much, and whoever is dishonest with very little will also be dishonest with much. So if you have not been trustworthy in handling worldly wealth, who will trust you with true riches? And if you have not been trustworthy with someone else's property, who will give you property of your own?* ***St. Luke 16:7-12.***

Here we see a difference between the people of this world and children of light. People of the world goes any way hook or crook to ensure their life. They will do anything and everything to achieve their goal. They do not think of anything or are bound by anything.

Who are the children of light that is children of God? They are men and women who have come into a covenant with God and are committed to perform His will. They have given up living selfishly for their own desires and pursuits. They have decided to follow Christ in a life of sacrifice and salvation. God's Spirit dwells in them, giving them power to resist evil and follow righteousness. They are obedient to God's voice and follow His directives. They, like Joseph at Pothiper's house, choose to suffer rather than enjoy the passing pleasure of sin. True children of God do the same and are distinct. They cannot do and watch everything that is normal to children of the world or keep company with just anyone, because they want to keep their hearts pure from the corruption of this world and do not want to displease God, their loving Father. The suffering of denying their self-will is only temporary and leads to peace and the joy of victory. Their sacrifices will gain an eternal reward.

**The Right Choice**

*"No one can serve two masters. Either you will hate the one and love the other, or you will be devoted to the one and despise the other. You cannot serve both God and money."* ***St. Luke 16:13.***

Abraham had to choose to have the security and comfort of Ur or to travel to another world and hope for a nation he could not see. Moses needed to make a choice and he gave up the pleasures and riches of sin and this world for the vision of the future.

There are two options and the choice is ours. Right from the creation narrative we can see the free will granted. The human has the power to exercise his choice. Most of the consequences of our life is because of our wrong choices. We are given the freedom to choose. We need to be wise enough to look into the future and then choose the present. If we forget the future consequences and choose only for today, we may end up in danger.

Peace or Conflict, His will over your will, we are given the freedom to choose- Choose Good. Amen. ❑

ലേഖനം

# നിഴലും, യാഥാർത്ഥ്യവും
## (വി. മർക്കോസ് 2:23-28)

വയലിൽ കൂടി കടന്നുപോകുന്ന യേശുവും, ശിഷ്യന്മാരും. കെണിയിൽ പെടുത്താൻ പിറകേ നടക്കുന്ന പരീശന്മാർ (അപരന്റെ കുറവ് കണ്ടുപിടിക്കാൻ പിറകേ നടക്കുന്ന എല്ലാവരെയും ചേർത്തുവിളിക്കാൻ പറ്റിയ പേര്). വയൽ വരമ്പുകൾ അക്കാലത്തെ സ്ഥിരം സഞ്ചാരപ്പാതകളായിരുന്നു. വിളഞ്ഞുനിൽക്കുന്ന കതിരുകളിൽ തൊട്ടുരുമ്മിയാണ് നടപ്പ്. സൂപ്പർമാർക്കറ്റിൽ ഷോപ്പിംഗിന് പോകുമ്പോൾ അരിയും, കപ്പലണ്ടിയും, പരിപ്പ് വർഗ്ഗങ്ങളും ഇരിക്കുന്ന വശത്തൂടെ പോകുമ്പോൾ ഇത്തിരി അരിയോ, നാലു കടലയോ എടുത്തു വായിലിടില്ലേ, അതുപോലെ ശിഷ്യന്മാർ വെറുതേ ഇത്തിരി കതിരു നുള്ളിയെടുത്തു കയ്യിലിട്ട് തിരുമ്മി കഴിച്ചു. അല്ലാതെ വിശന്നു പൊരിഞ്ഞിട്ട് കഴിച്ചതൊന്നുമല്ല. ഹാ കിട്ടിപ്പോയി! എന്ന ഭാവത്തിൽ പരീശന്മാർ പണിതുടങ്ങി. 'നിന്റെ ശിഷ്യൻമാർ ശബ്ബത്തുനാളിൽ അനുവദനീയമല്ലാത്തത് ചെയ്യുന്നതെന്ത്?" എന്നു ചോദിച്ചു. എനിക്ക് തോന്നുന്നത് രണ്ടു ഉദ്ദേശങ്ങളാണ് ചോദ്യത്തിന് പിന്നിൽ. ഒന്ന്, ശിഷ്യന്മാരെ തോണ്ടിയാൽ യേശുവിനും കൊള്ളും. രണ്ട്, ശിഷ്യന്മാർ കുഴപ്പക്കാരാണെന്ന് കാണിച്ചു ഗുരു-ശിഷ്യ ബന്ധത്തിൽ ഭിന്നതയുണ്ടാക്കുവാനും, അതുവഴി യേശുവിന്റെ വായിൽനിന്നും നാലെണ്ണം കേൾക്കുന്നെങ്കിൽ കേൾക്കട്ടെ എന്നും വിചാരിച്ചിട്ടുണ്ടാവാം. ഒരു സുഖം, അത്രതന്നെ. മുന്നും പിന്നും നോക്കാതെ ഒരന്വേഷണവുമില്ലാതെ ശകാരിക്കുന്ന ഗുരുക്കന്മാർക്ക് യേശു ഇവിടെ ഒരു നവ മാതൃകയാണ്. അല്ലെങ്കിൽ തന്നെ ഇവന്മാരെന്നെ കൊല്ലാൻ നടക്കുവാ, അതിന്റെ കൂടെ നീയൊക്കെ കൂടെ ഓരോ പണിയൊപ്പിക്കും. അങ്ങ് ചെല്ലട്ടെ കാണിച്ചുതരാം... എന്നൊക്കെ പറയാമായിരുന്നിട്ടും ശിഷ്യന്മാരുടെ പക്ഷം ചേർന്നു അവരെ ചേർത്തുപിടിക്കുന്ന ഗുരുവിനെയാണ് നാം കാണുന്നത്. എത്ര മനോഹരമാണ് ആ കാഴ്ച. തെറ്റിപോയവനെന്നു സമൂഹം മുദ്രകുത്തിയവരെ ചേർത്തുപിടിക്കാൻ, അവരുടെ ഉടമസ്താവകാശം ഏറ്റെടുക്കുവാൻ മടിക്കുന്ന സമൂഹത്തിൽ യേശു ഒരു പ്രതിസംസ്കാരമാണ് (a counter culture). അതിനിപ്പോ എന്നാ വേണം? അവന്മാര് ഇത്തിരി കതിരു നുള്ളി കഴിച്ചു. നിങ്ങൾക്ക് എന്താ അതിനു? ഇങ്ങനെയൊക്കെ ആയിരിന്നിരിക്കണം അവന്റെ പ്രതികരണം. അപ്പോഴാണ് ശാബതിന്റെ ആചരണം ചൂണ്ടിക്കാട്ടി പരീശന്മാർ ചെക്ക് വെയ്ക്കുന്നത്. ശാബതിനെ പറ്റി വികലമായ അനേകം ചിന്തകൾ മനസ്സിൽ സൂക്ഷിക്കുകയും, പഠിപ്പിക്കുകയും ചെയ്തവരായിരുന്നു പരീശന്മാർ. എന്താണ് ശാബത്? ഉൽപ്പത്തി മുതൽത്തന്നെ ശാബത് എന്ന ആശയം നമുക്ക് കാണാം. ആറുദിവസത്തെ സൃഷ്ടി കർമ്മത്തിന് ശേഷം ഏഴാം ദിവസം ദൈവം വിശ്രമിച്ചു. ആറുദിവസത്തെ പണികഴിഞ്ഞു ക്ഷീണിച്ചു, തളർന്നു കിടന്നുറങ്ങിയതൊന്നുമല്ല ദൈവം. കഴിഞ്ഞ ദിവസങ്ങളിലെ സൃഷ്ടി കർമ്മങ്ങളെയോർത്തു സന്തോഷിക്കാനും, ആസ്വദിക്കാനുമാണ് ഏഴാം ദിവസം. നമ്മെ സംബന്ധിച്ചു ദൈവത്തിന്റെ കരുതലിനെ (provisions) ഓർത്തു ആഘോഷിക്കുവാനുള്ള ദിവസം. അവൻ ചെയ്ത നന്മകളെയോർത്തു അവനെ സ്തുതിക്കുവാനുള്ള ദിവസം. അവന്റെ വാഗ്ദാനങ്ങളെ (promises) ഓർത്തെടുത്തു വിശ്വസിക്കുവാനുള്ള ദിവസം. പുറപ്പാട് പുസ്തകം ഇരുപതാം അധ്യായത്തിൽ പറയുന്നത്, 'ശബ്ബത്തു ദിവസത്തെ വിശുദ്ധിയോടെ ആചരിക്കാൻ ഓർക്കുക.' അത് കേവലം ആചരണമല്ല, ആ ദിവസം ദൈവത്തിനു സമർപ്പിക്കുകയെന്നാണ് അർത്ഥം. എന്നുവെച്ചാൽ അന്നേ ദിവസം അലസനായി, മടിയനായി, ആർക്കും ഒരു പ്രയോജനമില്ലാത്തവനായി ചുരുണ്ടുകൂടി കിടന്നുറങ്ങണം എന്നല്ല. കഴിഞ്ഞ ആറുദിവസത്തെ ദിനചര്യകളിൽ നിന്നും ഒന്നു വേഗത കുറച്ചു ശാന്തമായി ദൈവസാന്നിധ്യം (presence) തിരിച്ചറിയുവാനുള്ള ദിവസം. 'ശാന്തമായിരുന്നു ഞാൻ ദൈവമെന്ന് അറിഞ്ഞുകൊൾവിൻ' (Be still, and know that I am God) എന്നല്ലേ സങ്കീർത്തനക്കാരൻ പറയുന്നത്. ആ ദൈവസാന്നിധ്യം അനുഭവവേദ്യമാകുന്ന നിമിഷങ്ങളാണ് ശാബതിന്റെ ദിവസം. ഇത്രേയുള്ളു ശാബത്. ഇതിനെയാണ് ഇവന്മാർ വളച്ചൊടിച്ചു ഈ പാവം മനുഷ്യരെ പീഡിപ്പിക്കുന്നത്.

'നിയമങ്ങൾ ചിലന്തി വല പോലെയാണെന്ന്' വായിച്ചത് ഓർക്കുന്നു. ചെറു പ്രാണികൾ അതിൽ കുടുങ്ങി കിടക്കും. കടന്നൽ പോലെയുള്ള ശക്തന്മാർ കുടുക്കു പൊട്ടിച്ചു പുറത്തുവരും. നിയമവാഴ്ച അനിവാര്യമാണ് (Rule of law is inevitable).

ലോകത്ത് സമാധാനവും നീതിയും സമൃദ്ധിയും വേണമെങ്കിൽ ദേശീയ അന്തർദേശീയ തലങ്ങളിൽ സാമൂഹ്യസംവിധാനങ്ങൾക്ക് അടിസ്ഥാനമായി നിയമപാലനവും, നിയമനിഷ്ഠയും വേണ്ടതാണ്. കാരണം നിയമത്തിൻറെ അന്തസത്ത മനുഷ്യൻറെ അന്തസ്സും അവകാശവുമാണ് (The essence of law is right and dignity of human being). തെറ്റായ കല്പനകളെ എതിർത്തുവെങ്കിലും, ദൈവപുത്രനായ താൻ നിയമങ്ങൾക്ക് അതീതനാണന്ന് ഒരിക്കൽ പോലും യേശു പറയുകയോ പ്രവർത്തിക്കുകയോ ചെയ്തില്ല. കരം കൊടുക്കുന്ന യേശുവിനെ നാം കണ്ടിട്ടുണ്ട്. നിയമലംഘനം ഉണ്ടാകാതിരിക്കാൻ യേശുവും നിയമത്തിന് വിധേയപ്പെട്ട് ജീവിക്കുകയാണ് ചെയ്യുന്നത്. അല്ലാതെ ദേശത്തിന്റെ നീതി ന്യായവ്യവസ്ഥയെ അട്ടിമറിക്കാൻ വേറൊരു നിയമനിർമ്മാണത്തിന് മുതിരുകയല്ല ചെയ്യുന്നത്. നിയമനടപടികൾ വിശ്വസ്തയോടെ നടപ്പായെങ്കിൽ മാത്രമേ സമൂഹത്തിൽ വ്യക്തികളുടെ അന്തസ്സും അവകാശവും സംരക്ഷിക്കപെടുകയുള്ളു. വ്യക്തികളുടെ അവന്റെയും അവളുടെയും അവകാശങ്ങൾ സംരക്ഷിക്കപ്പെടുന്ന ശാശ്വതവും സ്ഥായിഭാവവുമുള്ള നിയമങ്ങളുടെ അടിസ്ഥാനവും അടിത്തറയുമുള്ള തീർപ്പാണ് നീതി (justice) എന്നു പറയുന്നത്. ചുരുക്കത്തിൽ നിയമം നീതിയുക്തമാകണം, അല്ലാത്തതെല്ലാം അനീതിയാണ് (injustice). 'Just Law' എന്ന പ്രയോഗം രണ്ടു രീതിയിൽ വ്യാഖ്യാനിക്കാം, ഒന്നു, വെറുതെയൊരു നിയമം എന്ന രീതിയിൽ. രണ്ടാമത്തേത് കാലോചിതമായ ഒരു വ്യാഖാനമാണ്. Just Law means a law rooted in justice. അത് മാനുഷീകമാണ്. നിയമങ്ങളുടെ മറപിടിച്ചുകൊണ്ട് ന്യായമായ മാനുഷിക ആവശ്യങ്ങളെയും മനുഷ്യാവകാശങ്ങളെയും അവഗണിക്കരുതെന്നും യേശു ഇവിടെ വ്യക്തമാക്കുന്നു. 'ശാബത്തു മനുഷ്യനുവേണ്ടിയാണ് മനുഷ്യൻ ശാബത്തിനുവേണ്ടിയല്ല' എന്ന യേശുവിന്റെ പ്രഖ്യാപനം നിയമത്തിൻറെ മാനുഷിക മുഖത്തിന് ഊന്നൽ കൊടുക്കുന്നു. മറ്റൊരു വഴിയുമില്ലാതെ വന്നപ്പോൾ വിശപ്പടക്കാൻ ദേവാലയത്തിലെ കാഴ്ചയപ്പം കഴിച്ച ദാവീദിനെ ഓർമ്മിപ്പിച്ചുകൊണ്ട് ഒരു പഴയനിയമ ചരിത്രം പരീശന്മാരുടെ ശ്രദ്ധയിലേക്ക് യേശു കൊണ്ടുവരുന്നുണ്ട്. മനുഷ്യന്റെ നീതിപൂർവമായ ആവശ്യങ്ങളാണ് നിയമങ്ങളേക്കാൾ വലുതെന്നാണ് ഈ സംഭവത്തിലൂടെ യേശു ഓർമ്മിപ്പിക്കുന്നത്. പ്രാപ്യവും, താങ്ങാവുന്നതും സാധാരണക്കാർക്ക് മനസ്സിലാക്കാവുന്നതുമായി നീതിന്യായ വ്യവസ്ഥയെ മാറ്റണമെന്നുള്ളതാണ് അന്നും ഇന്നും നടപ്പിലാക്കേണ്ട നീതി. തമ്പുരാൻ ഈ അനീതിയ്ക്കു നേരെ പണ്ടേ കൊടി പിടിച്ചതാണ്. സഭയിലും, സമൂഹത്തിലും ഒരുപോലെ ഈ അനീതി നടമാടുന്നു. മനുഷ്യനെ ചുറ്റിക്കുന്ന അനാവശ്യ കാനോനുകളുടെ കാവലാളുകളായി നാം മാറുന്നില്ലേ. ഓരോരുത്തർക്കുവേണ്ടി ഓരോരോ നിയമങ്ങൾ. പാവപ്പെട്ടവന്റെ കൊച്ചിന്റെ കല്യാണത്തിന് ഒരു നിയമം, സമ്പന്നന്റെ മകളുടേതിനു മറ്റൊന്ന്. കള്ളുകുടിയന്റെ ശവമടക്കിനു ഒരു നിയമം, കള്ളു കച്ചവടക്കാരന്റേതിന് മറ്റൊന്ന്. ഇങ്ങനെ ഓരോന്നിനും നമ്മുടെ തന്നിഷ്ടങ്ങളാണ്. ഒരു സമൂഹത്തിൽ ജീവിക്കുമ്പോൾ സമൂഹത്തിലെ നിയമങ്ങൾക്ക് മുന്നിൽ എല്ലാവരും തുല്യരാണ്. മനുഷ്യനെ ഞെരുക്കുന്നതായിരിക്കരുത് നിയമം. മറിച്ച് മനുഷ്യന്റെ നന്മയ്ക്ക് വേണ്ടിയുള്ളതായിരിക്കണം നിയമം. പക്ഷേ അധികാരം കയ്യിൽ വരുമ്പോൾ ഉള്ളിലെ പരീശൻ ഉണരും, അത്രേയുള്ളു. എല്ലാത്തിനും മീതെയാണ് കർത്താവെന്നു മനസ്സിലാക്കുവാൻ നാം മറന്നുപോകുന്നു. ഞാൻ ശാബതിന്റെ അധിപനാണെന്നല്ലേ (The Lord of Sabbath) അവൻ പറയുന്നത്. എന്താണ് അവന്റെ സ്ഥായിഭാവം? സ്നേഹം, നീതി, കരുണ... അപ്പോൾ നിയമത്തിനും ഈ ഭാവങ്ങൾ വരേണ്ടതല്ലേ.

ഒരു ചെറിയ തെറ്റിദ്ധാരണയാണ് എല്ലാത്തിനും കാരണം, വ്യക്തമാക്കാം. സ്വന്തം പ്രവിശ്യയിലേക്ക് (territory) കടന്നുവരുന്നവരുടെ പിറകേ കുരച്ചുകൊണ്ട് ഓടുന്ന നായ്ക്കളെ കണ്ടിട്ടില്ലേ... എന്നാൽ മുകളിൽകൂടി പറന്നു പോകുന്ന പക്ഷിയുടെ നിഴലിനു പിറകേ ഏതെങ്കിലും നായ് ഓടുമോ? ഇല്ല. നിഴലും, യാഥാർഥ്യവും വെവ്വേറെയാണ്. യഥാർഥ്യമെന്നു തെറ്റിദ്ധരിക്കുന്നതും, മനഃപൂർവം തെറ്റിദ്ധരിപ്പിക്കുന്നതുമായ നിഴലുകൾ അനവധിയാണ്. പക്ഷെ നിഴലുകൾ എന്നും നിഴലുകൾ തന്നെയാണ്, നിഴലുകൾക്ക് യാഥാർഥ്യമാകുവാൻ സാധിക്കില്ല. ഇതെന്തിനാ ഇപ്പോൾ ഇവിടെ പറയുന്നതെന്ന് ചിന്തിക്കുന്നുണ്ടാവാം. കൊലോസ്യ ലേഖനം രണ്ടാം അധ്യായം 16, 17 വാക്യങ്ങൾ, 'അതുകൊണ്ട് ഭക്ഷണപാനീയങ്ങൾ സംബന്ധിച്ചോ പെരുന്നാൾ, അമാവാസി, ശബ്ബത്ത് എന്നിവയുടെ ആചരണം സംബന്ധിച്ചോ ആരും നിങ്ങളെ വിധിക്കാൻ ഇടയാകരുത്. ഇവ വരാനിരുന്നവയുടെ പ്രതിരൂപംമാത്രമാണ്; എന്നാൽ യാഥാർഥ്യം ക്രിസ്തുവാണ്.' ക്രിസ്തുവെന്ന യാഥാർഥ്യം മറന്നുകൊണ്ട്, അല്ലെങ്കിൽ മനഃപൂർവം മറച്ചുവെച്ചുകൊണ്ട് നിയമമെന്ന നിഴലിനു പിറകേ ഓടുന്ന നമ്മളോട് നീലകണ്ഠൻ ചോദിച്ച അതേ ചോദ്യമായിരിക്കും ഉന്നയിക്കുക, 'എന്താടോ നന്നാകാത്തെ?'

- ഗർഷോം



**OVBS Students with Dr Yuhanon Mar Dioscoros at St Gregorios Indian Orthodox Church, Canberra.**



**പരിശുദ്ധ കാതോലിക്കാ ബാവ കൂദാശ ചെയ്യുന്ന ഹണ്ടിങ്ടൺവാലി മലങ്കര ഓർത്തഡോക്സ് കത്തീഡ്രൽ.**




## പരുമല ആശുപത്രിയിൽ ലോക ഹൃദയ ദിന ആഘോഷങ്ങൾ

തിരുവല്ല: പരുമല ആശുപത്രിയിൽ ലോക ഹൃദയ ദിന ആഘോഷങ്ങൾ നടത്തി. സെപ്റ്റംബർ 29-ന് പരുമല സെമിനാരി മാനേജർ ഫാ. കെ. വി. പോൾ റമ്പാന്റെ അധ്യക്ഷതയിൽ യുഹാനോൻ മാർ ക്രിസോസ്റ്റമോസ് ഉത്ഘാടനം ചെയ്തു. പ്രസ്തുത ചടങ്ങിൽ പരുമല ആശുപത്രി സി. ഇ. ഒ. ഫാ. എം സി പൗലോസ്, സെക്രട്ടറി & പ്രൊജക്റ്റ് ഡയറക്ടർ വർക്കി ജോൺ, അഡ്വ. ബിജു ഉമ്മൻ (അസോസിയേഷൻ സെക്രട്ടറി), കാർഡിയോളജി വിഭാഗം മേധാവി ഡോ. മഹേഷ് നളിൻ കുമാർ, കാർഡിയോ തൊറാസിക് സർജൻ ഡോ. എസ്. രാജഗോപാൽ, സീനിയർ കാർഡിയോളോജിസ്റ് ഡോ. സാജൻ അഹമ്മദ്, യോഹന്നാൻ ഈശോ (ഹോസ്പിറ്റൽ മാനേജിങ് കമ്മിറ്റി) തുടങ്ങിയവർ സംസാരിച്ചു.

പ്രശസ്ത ചലച്ചിത്ര സംവിധായകനും ഗായകനുമായ വിനീത് ശ്രീനിവാസൻ മുഖ്യ അതിഥിയായിരുന്നു. പരുമല ആശുപത്രിയുടെ യൂത്ത് ഹാർട്ട് ക്യാമ്പയിൻ ഹൃദയം പ്രോജക്ട് വിനീത് ശ്രീനിവാസൻ അനാച്ഛാദനം ചെയ്തു. തുടർന്ന് ഹൃദയം വിനീതം എന്ന സംഗീത വിരുന്നും ഉണ്ടായിരുന്നു.



## ഫാ. ജിനേഷ് വർക്കി റമ്പാൻ സ്ഥാനത്തേക്ക്

പ്രശസ്ത സാമൂഹ്യ പ്രവർത്തകനും ബാംഗ്ലൂർ ദയാഭവൻ സെക്രട്ടറിയും, തോട്ടയ്ക്കാട് മാർ അപ്രേം പള്ളി ഇടവകാംഗവുമായ കൊടുവയലിൽ കൊല്ലംപറമ്പിൽ ഫാ. ജിനേഷ് വർക്കി റമ്പാൻ സ്ഥാനത്തേക്ക്. ഒക്ടോബർ 22-ന് പരുമല സെമിനാരിയിൽ റമ്പാൻ സ്ഥാനദാന ശുശ്രൂഷ നടക്കും.



**തിരുവനന്തപുരം ഭദ്രാസനത്തിലെ ചാരിറ്റബിൾ എഡ്യൂക്കേഷൻ സൊസൈറ്റിയുടെ കോളജായ ഗ്രീഗോറിയൻ അഡ്വാൻസ് സ്റ്റഡീസിൽ നിന്നും കേരള യൂണിവേഴ്സിറ്റിയിൽ ബി.എ. ഇക്ക്ണോമിക്സിൽ നാലാം റാങ്ക് കരസ്ഥമാക്കിയ ആർദ്ര ആർ. എസിന് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ക്യാഷ് അവാർഡ് നൽകുന്നു. സൊസൈറ്റി അംഗങ്ങൾ സമീപം.**




**സെന്റ് ലാസറസ്സ് പഴയ പള്ളി MGOCSM കുന്നംകുളം യൂണിറ്റിന്റെ ആഭിമുഖ്യത്തിൽ പ. പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവായുടെ സ്മരണാർത്ഥം ടി. വി. ഉട്ടൂപ്പുണ്ണി മാസ്റ്റർ എവർ റോളിംങ് ട്രോഫി ക്വിസ് മത്സരം സംഘടിപ്പിച്ചു. ഒന്നാം സ്ഥാനം: ലിനി സി. ഡി & അത്തനാസ് പി., മെയിൻ റോഡ് സെന്റ് ഗ്രീഗോറിയോസ് പള്ളി, രണ്ടാം സ്ഥാനം: രഹൻ സാം & റൈന റിജോ, മേലെ പാറയിൽ സെന്റ് ജോർജ് പള്ളി, മൂന്നാം സ്ഥാനം: ഷാരോൺ കെ സി & അസ്ന പി. വി., മൂലെപ്പാട് മാർ ബസ്സേലിയോസ് മാർ ഗ്രീഗോറിയോസ് പള്ളി.**



പഴഞ്ഞി കത്തീഡ്രലിൽ ജൂലൈ 28-നു നടന്ന മേൽപട്ട സ്ഥാനാരോഹണ ശുശ്രൂഷയുടെ പ്രസക്ത ഭാഗങ്ങൾ ഉൾക്കൊള്ളിച്ച വീഡിയോയുടെ ലോഞ്ചിംഗ് ഗീവർഗീസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു. വികാരി ഫാ. സഖറിയ കൊള്ളന്നൂർ, സഹ വികാരി ഫാ. തോമസ് ചാണ്ടി, ട്രസ്റ്റി ബാബു പി. പാപ്പച്ചൻ എന്നിവർ സന്നിഹിതരായിരുന്നു.

## അഖില മലങ്കര ബാലസമാജം കേന്ദ്ര വാർഷിക ക്യാമ്പ് പരുമലയിൽ

പരുമല: അഖില മലങ്കര ബാലസമാജം 40-ാം കേന്ദ്ര വാർഷീക ക്യാമ്പ് ഒക്ടോബർ 3, 4, 5 തീയതികളിൽ പരുമല സെമിനാരിയിൽ നടത്തപെടും. 3-ന് അലക്സിയോസ് മാർ യൗസെബീയോസിന്റെ അധ്യക്ഷതയിൽ യുഹാനോൻ മാർ ക്രിസൊസ്റ്റോമോസ് ഉദ്ഘാടനം ചെയ്യും. ഫാ ജിത്തു തോമസ് ചിന്താ വിഷയ അവതരണം നടത്തും.

4-ന് രാവിലെ സഖറിയ മാർ സേവേറിയോസ് കുട്ടികളുമായി സംവേദിക്കും. തുടർന്ന് എബ്രഹാം മാർ സ്തെഫാനോസ് 'ഓർത്തോഡോക്സി യഥാർത്ഥ രക്ഷമാർഗം' എന്ന വിഷയത്തിലും, ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ 'മാധ്യമലോകത്തിലെ സത്യവും സത്യനന്തരവും ' എന്ന വിഷയത്തിലും ക്ലാസ്സ് നയിക്കും. ഫാ ജോബിൻ മാമ്മൻ ചെറിയാൻ സുറിയാനി സംഗീത പരിശീലനം നടത്തും. മിന്റാ മറിയം വർഗീസ് ' ദൈവ വിശ്വാസം ആധുനിക കാലത്ത്' എന്ന വിഷയത്തിൽ കുട്ടികളുമായി സംവേദിക്കും. ഫാ ബ്രിൻസ് അലക്സ് മാത്യൂസ് സായാഹ്ന സദസിനു നേതൃത്വം കൊടുക്കും. സന്ധ്യനമസ്കാരത്തെ തുടർന്ന് ഫാ ഷിബു ടോം തിരുവല്ല 'മധുരചിന്തകൾ' പങ്കുവെയ്ക്കും.

5-ന് രാവിലെ വി കുർബാന അലക്സിയോസ് മാർ യൗസെബീയോസ് അർപ്പിക്കും. പി. കെ. തോമസ് സംസാരിക്കും. സമാപന സമ്മേളനം പ. മാത്യൂസ് ത്രിതീയൻ കാതോലിക്കാ ബാവ ഉദ്ഘാടനം ചെയ്യും. പരുമല സെമിനാരി മാനേജർ റമ്പാൻ കെ വി പോൾ സമാപന സന്ദേശം നൽകും.

ഭദ്രാസന സെക്രട്ടറിമാർ വഴി 1000 കുട്ടികളുടെ രജിസ്ട്രേഷൻ പൂർത്തിയായതായും പരുമലയിൽ സ്പോട്ട് രജിസ്ട്രേഷൻ ഉണ്ടായിരിക്കുന്നതല്ല എന്നും വൈസ് പ്രസിഡന്റ് ഫാ ബിജു പി തോമസ് അറിയിച്ചു.



## ഫാ. തോമസ് പി. സഖറിയയ്ക്ക് ഡോക്ടറേറ്റ്

പ. പൗലോസ് രണ്ടാമൻ കാതോലിക്കാ ബാവായുടെ പ്രിൻസിപ്പൽ സെക്രട്ടറിയായിരുന്ന ഫാ. തോമസ് പി. സഖറിയയ്ക്ക് ക്രിസ്ത്യൻ ദൈവശാസ്ത്രത്തിൽ സെറാംപൂർ യൂണിവേഴ്സിറ്റിയിൽ നിന്നു ഡോക്ടറേറ്റ്. ഡോ. പൗലോസ് മാർ ഗ്രിഗോറിയോസിന്റെ ദൈവശാസ്ത്രത്തിലെ ദൈവ-മനുഷ്യ-പ്രകൃതി ബന്ധത്തിന്റെ ഒരു വിലയിരുത്തൽ എന്നതായിരുന്നു പ്രബന്ധ വിഷയം.



**Clergy conference of the NE American Diocese with HH Baselios Marthoma Mathews III at Holy Transfiguration Retreat Centre.**



മലിനീകരണ നിയന്ത്രണ ബോർഡിന്റെ പരിസ്ഥിതി സംരക്ഷണ അവാർഡ് കോട്ടയം ജില്ലാ കളക്ടർ ഡോ. പി. കെ. ജയശ്രീയിൽ നിന്ന് കെ. ജി. കോളജ് ഭൂമിത്രസേന കോഓർഡിനേറ്റർ ഡോ. വിപിൻ കെ വറുഗീസ് ഏറ്റുവാങ്ങുന്നു.



**Jaini Thankachan is appointed as the director of UN IT Services. She was the member of Delhi Haus Khas Cathedral.**




ബാംഗ്ലൂരിൽ നടന്ന CISCE National karate championship ൽ കേരളത്തിനുവേണ്ടി ഗോൾഡ് മെഡൽ ലിയ ടി. സാമുവേൽ. കൊല്ലം ഭദ്രാസനത്തിലെ പെരിനാട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവക അംഗമായ മോളുവിള പടിഞ്ഞാറ്റതിൽ പി. റ്റി. സാമുവേലിന്റെയും ലിജി സാമുവേലിന്റെയും മകളാണ്.